


ഉള്ളടക്കം

## 1.കുട്ടികളെ ചരിത്രകുതുകികളാക്കുന്നതിന്ന് ഒരു വഴിഃ-

നാം ജീവിക്കുന്നപോലെ നമുക്കു മുമ്പുള്ള കാലത്തും ഈ ഭൂമിയിൽ മനുഷ്യർ ജീവിച്ചിരുന്നു. അവരും സ്നേഹിച്ചു, കലഹിച്ചു, വിരഹവും വികാരവും അനുഭവിച്ചു. അവരുടെ ചരിത്രം രേഖപ്പെടുത്തിയ ശിലാരേഖകളെ നമ്മുടെ കടലാസുരേഖകളെപ്പോലെയോ അതിലുപരിയോ ആദരിക്കണം, മനസ്സിലാക്കണം. അതാണ് മനുഷ്യധർമ്മം. കാരണം ഭൂതകാലജീവിതം ഭാവി കെട്ടിപ്പടുക്കാൻ വർത്തമാനകാലത്തെ മനുഷ്യരെ സഹായിക്കുന്നു.

അത്തരം ചില രേഖകളെ നമുക്ക് പരിചയ
പ്പെടാം.




## സീയാദോനി

കല്ലിലും ഗുഹാഭിത്തിയിലെ ശിലയിലും കോറിയിട്ട അക്ഷരങ്ങളും ചിത്രങ്ങളും ആ അക്ഷരം മനസ്സിലാവുന്നവർക്ക്, ആ സംസ്കാരം പിന്തുടരുന്നവർക്ക് വായിച്ചെടുക്കാനാവും. 1887ൽ സിരോൺകുർദ് എന്ന ചെറിയ ഗ്രാമത്തിൽനിന്ന് വളരെ നീണ്ട ഒരു ലിഖിതം കിട്ടി. ഝാൻസിനിന്ന് ഭോപ്പാലിലേക്ക് പോകുമ്പോൾ തീവണ്ടി ലളിത്പൂരെന്ന സ്ഥലത്ത്

നിർത്തും. ലളിത്പൂരിനടുത്താണ് ലിഖിതം കിട്ടിയ സിരോൺകുർദ്. ലിഖിതം വായിച്ചപ്പോൾ ചരിത്രകാരന്മാർ മനസ്സിലാക്കി, ഈ ഗ്രാമം എഡി 900 വരെ വലിയ പട്ടണമായിരുന്നു എന്ന്. അതിന്റെ നാമം സീയാദോനി എന്നായിരുന്നു എന്നും. ഇപ്പോളവിടെ പട്ടണമില്ല. അവിടവിടെ ചില തകർന്ന ക്ഷേത്രങ്ങളുണ്ട്. അവിടത്തെ പഴയ രാജാക്കന്മാർ വ്യാപാരികൾ ശിൽപ്പികൾ, ക്ഷേത്രങ്ങൾ പട്ടണങ്ങൾ, വീടുകൾ പാതകൾ, ചന്തകൾ ഇവയെക്കുറിച്ചെല്ലാം അവശേഷിച്ച ലിഖിതത്തിൽ നമ്മോടു പറഞ്ഞിട്ടാണ് സീയദോനിയിലെ ജനത മണ്ണടിഞ്ഞുപോയത്.

ലിഖിതം 902ലെ ഒരു പ്രധാനസംഭവം പരാമർശിക്കുന്നു. സംഗതന്റെ മകൻ ചന്ദ്രുകനെന്ന ഉപ്പുവ്യാപാരി നാരായണഭട്ടാരകന്(വിഷ്ണു) ഒരു ക്ഷേത്രം പണിയിച്ചു. നഗരത്തിന്റെ തെക്കുഭാഗത്താണ് ക്ഷേത്രം പണിതത്. നഗരത്തിലെ എല്ലാവരും ആ ക്ഷേത്രം സംരക്ഷിക്കാനും നാരായണഭട്ടാരകന് നിത്യം ചന്ദനം ദീപം ധൂപം നിവേദ്യം ഇവക്കും ആറാട്ടു ചെലവുകൾക്കുമായി ഓരോ തുണ്ട് കൃഷിഭൂമി കൊടുത്തു.

എഡി 906ൽ മഹാപ്രതിഹാര മഹാസാമന്താ ധിപതി ഉണ്ടഭട്ടൻ തന്റെ ഉദ്യോഗസ്ഥവൃന്ദ ത്തോട് പ്രധാന മണ്ടി( മാർക്കറ്റ്, ചന്ത)യി ൽനിന്ന് സ്വർണ്ണനാണ്യങ്ങൾ നിത്യവും നാരായണപൂജക്കായി ദാനം ചെയ്യുന്നതാണെ ന്ന് പ്രഖ്യാപിച്ചു. ഇത് ആചന്ദ്രതാരം നിലനി ൽക്കുമെന്നും, പിൽക്കാലത്ത് ആരെങ്കിലും ഇത് മുടക്കുകയോ തടസ്സം സൃഷ്ടിക്കയോ ചെയ്താൽ പഞ്ചമഹാപാതകം ചെയ്ത ഫലം ലഭിക്കുമെന്നും ശാസനം പ്രഖ്യാപിച്ചു. ഒപ്പു വെച്ചത് ഉണ്ടഭട്ടനാണ്. ഉണ്ടഭട്ടൻ സീയാദോനി യിൽ തന്നെയാണ് വസിച്ചിരുന്നത്. ഈ കരാ ർ എല്ലാ വ്യവസായ പ്രമുഖരുടേയും സഭയു ടേയും മുമ്പിൽ അംഗീകരിക്കപ്പെട്ട ശേഷം, അവരുടെ സാന്നിദ്ധ്യത്തിൽചന്ദുകന്റെ മകനാ യ ഉപ്പുവ്യാപാരി നാഗകൻ നാലഞ്ച് പഞ്ച സാരനിർമ്മാതാക്കളുമായി കരാറുണ്ടാക്കി. അവർ നിത്യവും അവരുണ്ടാക്കുന്ന പഞ്ച സാരയുടെ ഒരു പങ്ക് ക്ഷേത്രത്തിന്റെ ആവശ്യ ത്തിനായി കൊടുക്കാമെന്നായിരുന്നു കരാർ. പഞ്ചസാര ഉണ്ടാക്കുന്നവരെ കന്ദുകന്മാരെന്നാ ണ് പറയുന്നത്. ഈ കരാറിൽ നാഗകനാണ് ഒപ്പു വെച്ചത്. ഇത് എഡി 907ലാണ്.

എഡി 909ൽ ചന്ദ്രൂകൻ പരാശരഹട്ടയിലുള്ള തന്റെ വീഥി നാരായണക്ഷേത്രത്തിന് ദാനം ചെയ്തു. ഈ വീഥിക്ക് കിഴക്ക് ശുഭാദിത്യ ന്റെ വീഥിയും തെക്ക് ഭട്ടദേവന്റെ ഗൃഹവും പടിഞ്ഞാറ് ചൌവാന്റെ വീഥിയും വടക്ക് ഹട്ടരഥ്യയുമാണ്. (ഹട്ട പ്രധാനചന്ത. ഹട്ടരഥ്യ അവിടത്തെ പ്രധാനവീഥി. ) അതേ വർഷം താംബൂലികൻ (താംബൂലം വിൽക്കുന്ന വ്യാ പാരി) കേശവൻ , ഭട്ടേശ്വരന്റെ മകൻ തന്റെ ചതുരഹട്ടയിലെ വീഥി ക്ഷേത്രത്തിനു ദാനം കൊടുത്തു. (ചതുരഹട്ട നാലും കൂടിയ ചന്ത യാണ്. തമിഴു ഗ്രന്ഥങ്ങളിലെ ചതുഷ്കം അഥ വാ ചതുക്കം)

എഡി 947ൽ സൂത്രധാര ജേജക, വിസ്തക, ഭല്വാക, ജഗുക, മുതലായ ശിലാകൂടന്മാർ(കല്ല് കൊത്തുന്ന ശിൽപ്പികൾ) ഓരോ ശിൽപ്പം വിൽക്കുമ്പോഴും അതിൽ ഒരു പങ്ക് ദ്രമ്മം (ദ്രവ്യം) നാരായണന് കൊടുക്കാമെന്ന് നിശ്ച യിച്ചു. അക്കാലത്ത് സീയാദോനിയിലെ വീട്, രാജധാനി, ഇവയെല്ലാം കല്ലുകൊണ്ടായിരുന്നു. അതിനാൽ ഈ ശിലാകൂടന്മാർക്ക് നല്ല വര വുണ്ടായിരുന്നു. പ്രത്യേകിച്ചും ക്ഷേത്രശിൽപ്പ ങ്ങളിലൂടെ അവരുടെ പ്രശസ്തി ഉയർന്നിരു ന്നു. ചക്രസ്വാമിയുടെ (സുദർശനചക്രം) വിഗ്ര

ഹം നാരായണഭട്ടാരകക്ഷേത്രത്തിൽ പുരന്ധ രൻ പ്രതിഷ്ഠിച്ചു. തൈലികന്മാരായ (എണ്ണ ആട്ടുന്നവർ) കേശവൻ ദുർഗ്ഗാദിത്യൻ, ഉജോന ക്ക്, തുണ്ടായൻ മുതലായവർ തങ്ങളുടെ എണ്ണമില്ലിൽ നിന്ന് നിശ്ചിതഅളവ് എണ്ണ നിത്യവും നാരായണഭട്ടാരകന് (ക്ഷേത്രത്തിലെ വിഗ്രഹം) വിളക്ക് തെളിയിക്കാനായി കൊടു ക്കാമെന്ന് നിശ്ചയിച്ചു.

സീയാദോനിയിൽ ഇപ്പോൾ ഈ പറയുന്ന സ്ഥലങ്ങളൊന്നുമില്ല. എങ്കിലും സ്ഥലനാമവും മറ്റും വെച്ച് സീയാദോനിയുടെ രൂപം വര ക്കാം. 1000 വർഷം മുമ്പാണ് സീയാദോനി സമൃദ്ധമായിരുന്നത്. ഇതുപോലെ പഴയ ചരി ത്രസ്ഥലങ്ങൾ നിങ്ങൾ താമസിക്കുന്ന നാട്ടിലു ണ്ടോ. ഉണ്ടെങ്കിൽ കുട്ടികളേ, അതിന്റെ പഴയ രൂപം വരക്കാനാവുമോ എന്ന് നോക്കുക. പ്രസിദ്ധമായ വന്ദേരിനാട്ടിലെ ഗോവിന്ദപുരം ക്ഷേത്രവും അതിന്നു ചുറ്റുമുള്ള ചന്തകളും രാജധാനികളും വരക്കുന്ന പക്ഷം ചതുഷ്ക വും ചില വ്യാപാരികളുടെ താമസസ്ഥലവും കാണാം. ഇത്തരം കാര്യങ്ങളിലൂടെ ചരിത്രം പഠിക്കുക. ക്ഷേത്രാധിഷ്ഠിതമായി ഒരു ജനത യും അതിലെ രാജാക്കന്മാരും (ട്രൈബൽ രാജാക്കന്മാരാണ് ഇവിടത്തെ രാജാക്കന്മാർ)

ഭരിച്ചിരുന്ന സംവിധാനത്തിന് ഒരു ഏകീകൃ
തസ്വഭാവം കാണാം. മദ്ധ്യപ്രദേശിലെ സീയാ
ദോനിയും കേരളത്തിലെ വന്ദേരിയുംപോലെ.







വന്ദേരി ഗ്രാമക്ഷേത്രവും
ചതുഷ്കവും ചന്തകളും

ബസാർ പേഴ്സ്യൻ വാക്കാണ്. ദുക്കാൻ
എന്നതും അപ്രകാരം. അത് വരുന്നതിനു
മുമ്പ് ചന്തകളെന്നും മാണ്ടികളെന്നുമായി
രുന്നു ഇന്ത്യയിലെ പേര്. മാർക്കറ്റ് ഇംഗ്ലീഷു
കാർ തന്ന പദമാണ്. ഇന്ത്യയിൽ ഇതിന്നു
പറഞ്ഞിരുന്ന പേരുകളെന്ത് എന്ന് കണ്ടുപിടി
ച്ച്, നിങ്ങളുടെ ഗ്രാമത്തിൽ അതിന്ന് സമാന
മായ സ്ഥലപ്പേരുകളുണ്ടോ എന്ന് നോക്കുക.
ചിലപ്പതികാരത്തിലെ പീടിക എന്ന പദം
നിങ്ങളുടെ നാട്ടിൽ ഉണ്ടോ. എങ്കിൽ അത്
വ്യാപാരസംബന്ധമാണ്. (മുക്കിലെപ്പീടിക
എന്നതുപോലെ) നിങ്ങളുടെ നാട്ടിലെ ചന്തക

ളിൽ അവിടുത്തെത്തന്നെ വ്യാപാരികൾ ഉൽപ്പാദിപ്പിച്ചിരുന്ന വസ്തുക്കളെന്താണ്. ആരാണ് മൺപാത്രം, പായകൊണ്ടുള്ള വട്ടി, മുറം ഇവയെല്ലാം ഉണ്ടാക്കുന്നത്. അവരുടെയെല്ലാം വാസസ്ഥലം ക്ഷേത്രത്തോട് അനുബന്ധിച്ച് ദിശകളിൽ രേഖപ്പെടുത്തുക. ഉൽപ്പാദനത്തിൽ കാർഷികവിളവുകളാണ് പ്രധാനം എന്ന് മനസ്സിലാക്കുക. നിത്യോപയോഗഗസാധനങ്ങളും ഭക്ഷ്യവസ്തുക്കളും പണിയായുധങ്ങളും കല്ലുകൊണ്ടുള്ള പണികളും ലോഹപ്പണിയും ചെയ്യുന്നവരുടെ സ്ഥാനം നോക്കുക. ഇവരെല്ലാം ഗ്രാമത്തിലെ ജനതയാണ് . പഞ്ചജനമെന്ന് അറിയപ്പെടുന്നു. അവരുടെ ഉൽപ്പാദനവസ്തുക്കളെ വിറ്റുകൊടുക്കുന്നവരാണ് വ്യാപാരിസംഘം. (തൊഴിലെടുക്കുന്നവരും വ്യാപാരികളും ചെർന്ന വൈശ്യരും അവരുടെ പ്രവർത്തനം ഏകോപിപ്പിക്കുന്ന ക്ഷേത്രാധികാരി അഥവാ കോയിലധികാരിയായ ക്ഷത്രിയരും അവരിൽത്തന്നെ പെട്ടവരാണ്) ക്ഷേത്രത്തിനടുത്ത് ഗുരുകുലമായി ബ്രാഹ്മണരുടെ അഗ്രഹാരം നാട്ടിലെ വിദ്യാഭ്യാസപരിപോഷണത്തിനായി നിർമ്മിക്കുന്നു. സൌജന്യവിദ്യാഭ്യാസം, സൌജന്യഭക്ഷണം ഇവ ക്ഷേത്രത്തിൽ കൊടുക്കുന്നതിനുള്ള എൻഡോമെന്റുകളായി നിരവധി ദാനങ്ങൾ

രാജാക്കന്മാരും വ്യാപാരികളും ദേവദാസി കളും കൊടുക്കുന്നു. സമ്പന്നർ വലിയ ദാന വും ഇടത്തരക്കാർ ചെറിയ വഴിപാടുകളും അതിന്നും നിവൃത്തിയില്ലാത്തവർ സേവനവും കൊടുത്ത് ഗ്രാമക്ഷേത്രനടത്തിപ്പിൽ അവരവ രുടേതായ പങ്ക് വഹിക്കുന്നു.

എഡി 1000 ത്തിൽ മദ്ധ്യപ്രദേശിൽ നിരവധി നഗരങ്ങളുണ്ട്. അവയിലൊന്നാണ് ഇന്ന് നാ മാവശേഷമായ സീയാദോനി.
സീയാദോനിയിലെ മണ്ഡപം (മാണ്ട) ഉയർന്ന സ്ഥലമാണ്. ചെറിയ കുന്ന്.ഇപ്പോളത് മാണ്ടു എന്നാണ് അറിയുന്നത്. വളരെ വലിയ രാജ്യത്തിന്റെ തലസ്ഥാനമാണ് ഇപ്രകാരം കുന്നിൻപുറത്ത് ഉണ്ടാവുക. (പെരുമ്പടപ്പിലെ ചിത്രകൂടം, എലിയങ്ങാട്ടുകാരുടെ കുന്നത്തൂർ പോലെ. ഇപ്പോൾ കുന്നത്തൂർ കുന്നിൻമുകളി ലല്ല. സമനിരപ്പിലാണ്. കുന്ന് ഇടിച്ചാണ് റോ ഡു വലുതാക്കിയത്) ) ഇപ്പോൾ അതേ പേരി ൽ നിലനിൽക്കുന്നത് നേപ്പാളിലെ കാഠ്മണ്ഡു അഥവാ കാഷ്ഠമണ്ഡപം ആണ്. ഭോപ്പാലിനടു ത്തെ ഭോജ്പൂർ ക്ഷേത്രത്തിനടുത്തും ഇത്തരം മണ്ഡപം ഉണ്ടായിരുന്നു.

എഡി 1000 ത്തിലെ മദ്ധ്യപ്രദേശിലെ നഗ രങ്ങൾ:- ഗോപഗിരി, പത്മാവതി, ചന്ദോബ,

മഹോബ, കാലഞ്ജരം, ഖജുരാഹോ, സീയദോനി, ചന്ദേരി, ധമോനി, കരിതലൈ, സാരംഗപുരം, ഉദയപുരം, ബൈലസ്വാമി, ഭോജപുരം, ത്രിപുരി, നെമവാര, മാന്ധാതാപുരം, മാഹിഷ്മതി, മണ്ഡപം, ധാരാ, ദാശപുരം,ഉജ്ജയിനി)ഗുര്ജ്ജരപ്രതിഹാരരാജാവായ മഹീന്ദ്രപാലദേവനു(എ)ഡി 885-910 )ശേഷമാണ് സീയാദോനിയിലെ ഈ ലിഖിതങ്ങൾ. 903-907 വരെ അദ്ദേഹം ചക്രവർത്തിയാണെന്ന് സീയാദോനി ലിഖിതം കാണിക്കുന്നു. മിഹിരഭോജന്റെ മകനാണ് മഹേന്ദ്രപാലൻ, മഹേന്ദ്രപാലനു ശേഷം ഭോജ 2 ഭരിച്ചു.

ഗുർജ്ജരപ്രതിഹാരവംശം-

നാഗഭട്ട 730-760

കാകുത്സനും ദേവരാജനും 760-780

വത്സരാജൻ 780-800

നാഗഭട്ട 2 800-833

രാമഭദ്ര 833-836

മിഹിരഭോജ 836 -885

മഹീന്ദ്രപാലദേവ 885-910

ഭോജ 2 910-913

മഹീപാല 1 913-944

മഹേന്ദ്രപാല 2 944-948

ദേവപാല 948-954

വിനായകപാല 954-55

മഹീപാല 2 955-56

വിജയപാല 2 956-960

രാജപാല 960-1018

ത്രിലോചനപാല 1018-1027

യശ്പാല 1024-36

കുട്ടികൾ തങ്ങളുടെ ഗ്രാമ, നഗരപ്രദേശങ്ങളിലെ ഭരണസംവിധാനം, അവിടത്തെ പഴയ ഭരണാധിപന്മാരന്മാരെന്നിവരെ കുറിച്ച് സ്വയം കുറിപ്പുകളുണ്ടാക്കുകയും അദ്ധ്യാപകർ അവരെ സ്ഥലങ്ങൾ കാണിച്ചുകൊടുക്കുകയും സഹായിക്കുകയും ചെയ്യുക.

## 2 ഖരോഷ്ഠി ,ബ്രാഹ്മി ലിപികൾ

കൽക്കത്ത യൂണിവേഴ്സിറ്റിയിലെ എൻ ജി മജുംദാർ 1924 ല്1 എഴുതി ഏഷ്യാറ്റിക്ക് സൊസൈറ്റി ഓഫ് ബംഗാൾ പ്രസിദ്ധീകരിച്ച

ലേഖനം 95 സ്ഥലങ്ങളിൽനിന്നായി നിരവധി ഖരോഷ്ടി ലിഖിതങ്ങളുടെ ലിസ്റ്റ് പ്രസിദ്ധീകരിച്ചു. ആര എന്ന് വിളിച്ചിരുന്ന സ്ഥലം ഇപ്പോൾ നൌഗ്രാമം എന്നും നൌഷാര എന്നും അറിയുന്ന സൈന്ധവസംസ്കൃതിസ്ഥാനങ്ങളാണ്. ലിപിയും ഭാഷയും തമ്മിലുള്ള വ്യത്യാസം കുട്ടികൾ അറിയണം. ലിപി വരമൊഴിക്കുള്ളതാണ്. ലിപികൊണ്ട് ഏതു ഭാഷയും എഴുതാം.

ഇന്ത്യയിലെ ആദ്യലിപി സിന്ധുസരസ്വതിലിപിയാണ്. അത് പൂർണ്ണമായി ഇതുവരെ വായിച്ചിട്ടില്ല. എന്നാലും സാന്താലുകളുടെ കുടിലുകളിൽ അവരുടെ പുരോഹിതന്മാർ അത് എഴുതുകയും മന്ത്രം പോലെ, വായിക്കുകയും ചെയ്യുന്നുണ്ട്. ഗോണ്ടുകളും ആ ലിപി എഴുതുന്നുണ്ട്. അതിൽനിന്ന് മനസ്സിലാവുന്നത് ഇന്ത്യയിൽ തന്നെ ആദിമനിവാസികളായ ഗോത്രവർഗ്ഗക്കാരാണ് ആ ലിപിയും ആ നാഗരികസംസ്കാരവും ഉണ്ടാക്കിയവരെന്നാണ്. സൈന്ധവസരസ്വതിലിപിയിൽ നിന്ന് ഉരുത്തിരിഞ്ഞ രണ്ട് തരം ലിപികളാണ് ബ്രാഹ്മിയും ഖരോഷ്ഠിയും. ഖരം കഴുത. ഓഷ്ഠം. ചുണ്ട്. ഇപ്രകാരം ഒരു പേർ ആ ലിപിക്ക് വരാനുള്ള കാരണം എന്താവാം. .

ബ്രാഹ്മി സരസ്വതി എന്ന അർത്ഥമുള്ള പദമാണ്. ഇവ തമ്മിലുള്ള വ്യത്യാസം വായിക്കുന്നതും എഴുതുന്നതുമായ ദിശയിലാണ്. ഇടത്തുനിന്ന് വലത്തോട്ടാണ് ബ്രാഹ്മി. വലത്തുനിന്ന് ഇടത്തോട്ട് ഖരോഷ്ടി. ബ്രാഹ്മി ഫുണിഷ്യൻ ലിപി തന്നെയാണ്. വളരെ കുറച്ച് വ്യത്യാസമേ ഉള്ളു.






ഖരോഷ്ഠിയിൽ ഇത് ദ്രമദിപി (ധർമ്മദീപി) എന്നാണ് വായിക്കുക.




ബ്രാഹ്മിലിപി

വാസിഷ്ഠിപുത്രപുലുമാവി എന്ന ശതവാഹനരാജാവിന്റെ കാലത്ത് ബ്രാഹ്മിയിൽ പ്രാകൃതവും ദ്രാവിഡഭാഷയും സംസ്കൃതഭാഷയും എഴുതിയിരുന്നു.

Bilingual coinage of Sri Vasishthiputra Pulumavi in Prakrit and Dravidian
Indo-Aryan Tamil/Telegu
Vāsiṣṭhiputra Śrī Pulumāvi (85-125 CE)



ഗൌതമിപുത്രശതകർണ്ണികാലത്ത് ഗൌതമിബാലശ്രീ എന്ന രാജമാതാവിന്റെ ബ്രാഹ്മി ലിഖിതം.

ശ ക യ വ ന പ ല്ല വ

ഗൌതമി ബാലശ്രീ നാസിക്ക് ലിഖിതം

*Rāño Gotamiputasa Siri-Sātakaṇisa*

ശിവസ്കന്ധവർമ്മന്റെ (ആന്ധ്ര, കർണ്ണാടക,കേരള വനവാസി ചുത്തുശതകർണ്ണിരാജാവ്) ലിഖിതം. ബ്രാഹമി ലിപി.

PLATE VI.

PALÆOGRAPHIC ALPHABET OF THE SIVASKANDAVARMAN GRANT.

Numerals:

J. Burgess, delt. W. Griggs, Photo-Litho.

# ഖരോഷ്ഠി ലിപി - ഇന്തോഗ്രീക്ക്

| | | | | | |
|---|---|---|---|---|---|
| a | go | tra | psa | yu | ṣa |
| aṃ | gha | tha | pha | ye | ṣi |
| ā medial | cha | thi | phi | ra | spa |
| i | chha | the | phthi | raṃ | ṣva |
| iṃ | ja | da | phre | ri | sha |
| u | ji | di | ba | ru | shka |
| e | ju | du | bi | rkhe | sa |
| o | jha | de | bu | rte | saṃ |
| ka | jho | dra | bra | rna | si |
| ki | ṭa | dha | bha | rma | su |
| ku | ṭha | dhra | bhe | rva | sra |
| ke | ḍa | na | bhra | la | stra |
| kra | ḍi | ni | ma | li | sya |
| kri | ṇa | no | maṃ | lu | ssa |
| kre | ṇi | pa | mi | lo | ha |
| kha | ta | pi | me | va | haṃ |
| khu | ti | pu | mo | vi | hi |
| ga | tu | pe | ya | vu | he |
| gaṃ | te | pra | yaṃ | ve | ho |
| gu | to | pri | yi | vra | ṃ |

KHAROṢṬHĪ LETTERS ON GRAECO-INDIAN COINS

നാണ്യങ്ങളിൽഃ

കേരളത്തിലെ പല സ്ഥലങ്ങളിലും ബ്രാഹ്മി ലിപി ഉണ്ട്. തൊവരി എടക്കൽ ഗുഹകളിലെ ബ്രാഹ്മി ലിപി ശ്രീ രാഘവവാരിയർ വഴുമി എന്നും ഐരാവതം മഹാദേവൻ പഴമ എന്നും വായിച്ചു. വഴുതി അഥവാ വഴുമി പണ്ടുകാലത്ത് പാണ്ഡ്യരാജാക്കന്മാരുടെ ബിരുദനാമമാണ്. വടക്കേ ഇന്ത്യയിലെ അശോകൻ ബ്രാഹ്മി, ദക്ഷിണേന്ത്യയിലെ തമിഴ് ബ്രാഹ്മി, ഇവ പാലി എന്ന് അറിയപ്പെടുന്നു. പാലി എന്നാൽ പഴയത് എന്നാണ് അർത്ഥം. പഴയ ലിപി. ബ്രാഹ്മി ലിപി എഴുതി പഠിക്കുന്ന

കുട്ടി. (സുംഗകാലം) താഴെ ചിത്രം കാണുക.



# 3. സൈന്ധവസരസ്വതിലിപിയിലെ മുശിരി

| | Symbols / Indus logo | | | |
|---|---|---|---|---|
| First Step | Identification of object | Cone | Chessboard | Head gear decoration of a Kavari |
| Second Step | Sanskrit name | Musika means cone as well as cone shaped crucible | Sari | Kavari |
| Third Step | First syllable of the word is taken | Mu | Sa | Ka |
| Fourth Step | Corrected sound | Mu | Si | Ka |




മൂഷകനാമവും മുശിരി നാമവും സൈന്ധവ സരസ്വതിലിപിയിൽ എഴുതിയിരുന്നത് മുകളിൽ കാണുക, ചിത്രലിപി അക്ഷരലിപിയായി മാറിയ ചരിത്രം അതിലുണ്ട്. (സപ്തസൈന്ധവം ഭാഗം 1)

മുശിരി അഥവാ മുസിരിസ് എന്ന് എല്ലാവരും കേട്ടിരിക്കും. മരീചിപട്ടണം മുസിരിയും മുശിരിസും ആയി ഉച്ചാരണഭേദം വന്നു എന്നും കേട്ടിരിക്കും. മരീചി അഥവാ കുരുമുളക് എന്ന കറുത്ത പൊന്ന് കയറ്റി അയക്കുന്ന കേരളത്തിലെ മരീചിപട്ടണം മുസിരിസ് ആയി അറിയപ്പെട്ടു. മുസിരിസിന് അഥവാ നമ്മുടെ കൊടുങ്ങല്ലൂരിന് കുക്കുടാരാമം എന്നും ഒരു പേരുണ്ടായിരുന്നു. കുക്കുടം

കോഴി. സൈന്ധവസരസ്വതിലിപിയിലെ കോഴി ചിഹ്നം വെച്ച് ഐരാവതം മഹാദേവൻ മോഹഞ്ജോദാരോവിന്റെ നാമം കുക്കുടാ രാമം എന്നായിരുന്നു എന്ന് വായിച്ചിട്ടുണ്ട്. മറ്റു ചിലരാകട്ടെ മുശിരി എന്നും വായിച്ചി ട്ടുണ്ട്. ;ചോളനാട്ടിലെ ഉറയൂർ എന്ന തലസ്താനം കോഴി എന്നാണ് അറിയു ന്നത്. കോഴി അഥവാ കൊറ്റവൈ, തമിഴക ത്തിന് കുലദേവതയാണ്. കോഴിയമ്പലം ചേരന് പരദേവതയാണ്. അയിരമലയിലെ കൊറ്റവൈ എന്ന കോഴിയും അയിരൂരും ചോരവും ചോഴനും ഒരുപോലെ ആരാദ്ധ്യ രാണ്. ചേരനാട്ടിലെ സ്ഥലനാമങ്ങളിൽ കോഴി ക്കോട്, കൊക്കോഴിക്കോട് മുതലായി നിരവ ധി സ്ഥലം കോഴിനാമം ചെർന്നതാണ്. കുക്കു ടനാമമുള്ള സ്ഥലങ്ങൾ മഹാരാഷ്ട്രത്തിലും കൂടി ഉണ്ട്. ആരാമം എന്നതിന് ഉദ്യാനം എന്നു കൂടാതെ ജനത ഉപേക്ഷിച്ചുപോയ പഴയ നഗരം എന്നും അർത്ഥം ഉണ്ട്. ഇതാ ണ് ഐരാവതം മഹാദേവൻ കുക്കുടാരാമമെ

ന്നാണ് മോഹൻജോദാരോവിന്റെ പുരാത നനാമം എന്ന് പറഞ്ഞത്. പുരാണപുരിയാണ് ഇവ. ( ഹാലേബീടു, പഴയന്നൂർമുതലായ നാമങ്ങളും പഴയ സ്ഥാനം എന്ന അർത്ഥ മാണ്. ) കേരളത്തിലെ കോഴി എന്നുള്ള സ്ഥലനാമങ്ങൾ കണ്ടുപിടിക്കുക. പഴയ ഊ രുകളെന്ന് അർത്ഥമുള്ള സ്ഥലനാമങ്ങളും അദ്ധ്യാപകരുടെ സഹായത്തോടെ കണ്ടുപി ടിക്കുക.

പരശുരാമകഥയിലെ യാദവവംശത്തിന്റെ കേരളത്തിലേക്കുള്ള വരവും അവരുടെ മൂഷകവംശനാമവുമാണ് സൈന്ധവസീലിലെ മുരശി എന്നപദവും, അതിലെ മൂഷകനാമ വും സൂചിപ്പിക്കുന്നത്. 1940ൽ ആർക്കിയോള ജിസ്റ്റ് എം എസ് വാട്സ് ഹരപ്പയിൽനിന്ന് 3 ശിവലിംഗം കണ്ടെത്തിയതും പശുപതിസീലും അക്കാലത്ത് ശിവനെ ആരാധിച്ചിരുന്നതിന് തെളിവാണ്.








ചമ്രം പടിഞ്ഞിരിക്കുന്ന പുരുഷചിത്രം. പിന്നിൽ ഒരു വൃക്ഷമുണ്ട്. കൈകൾ നീട്ടി കാൽമുട്ടുകളിൽ യോഗിയെപ്പോലെ വെച്ചിട്ടുണ്ട്. (ഗോരക്ഷൻ ആസനം) കൊമ്പുള്ള ശിലോഅലങ്കാരവും,അതിന്റെ പിൻവശം കൊണ്ട്, മരത്തിനു പിന്നിലായി അവ്യക്ത മായ പശുവുമുണ്ട്. രണ്ട് ശാഖയുള്ള മരം. അതിലൊന്ന് മുകളിലേക്കാണ്. മുകളിലേക്ക് മൂന്ന് ഇലയുമുണ്ട്. രണ്ട് തിരിയിട്ട ദീപം യോഗിയുടെ മുന്നിലുണ്ട്. മരവും വിളക്കും യോഗിയും പശുവും ദിവ്യമായ ക്ഷേത്രപരി സരമാണെന്ന് സൂചന. വിദ്യ അഭ്യസിപ്പിക്കു ന്ന ഗുരുകുലവും ഗുരുവുമാകാം. യോഗിയു ടെ മാറത്ത് വൃത്താകൃതിയിലുള്ള അടയാള മുണ്ട്. (വിഷ്ണുവിന്റെ ശ്രീവത്സത്തിന്റെ പ്രതി നിധി. ശിരോലങ്കാരം സവിശേഷമാണ്.മുൻഭാ ഗം മയിൽപ്പീലിആകൃതിയാക്കാൻ ശ്രമിച്ചിട്ടു

ണ്ട്. എന്നാൽ മുൻഭാഗവും പിൻഭാഗവും കൂടി എടുത്താൽ കാളക്കൊമ്പിന്റെ ആകൃതിയുമാണ്. ഇതിന്റെ പിൻഭാഗത്തെ രേഖയും മരത്തിന്റെ ഭാഗവും കൂട്ടിയാണ് അവ്യക്ത പശുരൂപം. യോഗിക്ക് ചെറിയ ഒരു താടിയുണ്ട്. അദ്ദേഹം ലിഖിതഭാഗത്തേക്ക് (വലത്ത്) നോക്കുന്നു. ദീപത്തിലെ എണ്ണയുടെ വരും ദീപനാളത്തിന്റെ ശോഭയും പോലും ശ്രദ്ധയോടെ വരച്ചിരിക്കുന്നു.

ലിഖിതം സീലിലല്ല, പ്ലേറ്റിലാണെന്നത് വ്യത്യസ്തത പുലർത്തുന്നു. എന്താണ് ലിഖിതത്തിലുള്ളത്. 6 വരികളിലാണ് ലിഖിതം. ആദ്യവരി 9 അക്ഷരം, രണ്ടാം വരി 11 അക്ഷരം, മൂന്നാം വരി 6 അക്ഷരം 4ആം വരി 7 അക്ഷരം 5ആം വരി 4 അക്ഷരം 6ആം വരി അക്ഷരമല്ല, ദീപമാണ്. 37 അക്ഷരം ആകെയുള്ള ഈ ലിഖിതം ദോളവീരയിലുള്ളതിനേക്കാളും ദീർഘമാണ്, ഇതുവരെ ലഭിച്ച സൈന്ധവസരസ്വതിലിഖിതങ്ങളിൽ വെച്ച് ഏറ്റവുx ദീർഘമാണ്.



1.ഓം(സ്വസ്തി)ബ്രഹ്മം. ഐ, ര , ബ്രഹ്മപുര, ഐരപുര.ര് ര് കു ക്കൈ (നന്ദി)മുനി ,കമണ്ഡലു, കുന്റം(സപ്തശൈലം, ഏഴുമലൈ) സപ്തമാതൃക, ഐന്ത്(പഞ്ചം) കവര ,കവരി (മൂഷക). ബ്രാഹ്മി: ഭൈരർക്കുകൈ കുന്റം ഐന്തിണൈ ഏഴുമലൈ) ഭൈരവശക്തിമാരുടെ ബ്രഹ്മപുരം
ഖരോഷ്ടി: ത്രികലിംഗ പഞ്ചശാഖ മൂഷകഏഴുമലൈ കുക്കൈ കുറ്റൈബ (കുറൈവ)
2. ദണ്ഡ്, ധ്വജ, ഫണി(നാഗ)ക,ഥ(ദ) പ ഥ(ഓം) ര ഉ ന ത്തോർ ദണ്ഡും കവരവും ത്രികലിംഗത്തിലെ ദക്ഷിണാപഥത്തിൽ ഉണവരുന്താനുള്ള സത്രം ഉള്ള കാപുരം , കാകതീപുരം.

3. മീൻ(മത്സ്യം, നക്ഷത്രം) നഗരം(മേലകവും കീഴകവും) മിന്നഗ്ഗരം, (മാനവനഗരം) ഉ ഭരണി ഗ്ര(ഗ്രി) ക്ഷേത്രം (മുകളിൽ റൂഫ് ഉള്ളത്) കകാരം (ബ്രഹ്മക്ഷേത്രം) നക്ഷത്രനിരീക്ഷണപടുക്കളായ മീനവരുടെ മിന്നഗരം

4. നന്ദ്(ഞണ്ട്) നടുവിലെ വര അത് വിശ്രമസ്ഥലമാണെന്ന് കുറിക്കുന്നു. നന്ദപുരി ഇതിനെ നേരെ നിർത്തിയാൽ 8 അഥവാ മായാ, മായോൻ എന്നാവും. കർക്കിടകത്തിലെ ദ്രാവിഡമായോന്റെ അഷ്ടഭുജസ്വാമിക്ഷേത്രം പരിധി, അകത്ത് പൈ ചിഹ്നം. അകത്തെ രേക്യഖകളെ ര ര എന്ന് എടുത്താൽ നന്ദരായ് . 2 ജനപദരാജാവും ഗോളപതിയുമായ (കോലാദ്രി) നാഥൻ ഗോളപരിധിയോളം ഭരിക്കുന്നു. ത്ക്സ (പുത്കസ അഥവാ പുൽക്കസ) ചാലൂക്യ, ശിൽപ്പിവംശം പുൽക്കസവംശമാണ്. പുത്കസ നന്ദരായിയുടെ നഗരപരിധി. . ആപസ്സ് അഥവാ ജലചിഹ്നം ഇവർ സമുദ്രാധിരതികളാണെന്ന് കാണിക്കുന്നു.
5 മേലകം. രര മേലകത്ത് രാ. മുത്ത് മേലകത്ത് രായ മുത്തരയ, ഇരിക്കുന്ന യോഗി മുത്തരയവംശത്തിലെ മൂഷകവംശമഹാനാവികനാണ്,

വരി 1 ഓം സ്വസ്തി!. ബ്രഹ്മം(ബ) ഐരക്ഷേത്രം. കുക്കൈ (ഗുഹ) കുക്കൈ എന്ന സ്ഥലം. ഋഷഭം ഋഷി. കമണ്ഡലു (മുനിചിഹ്നം) കുന്റെ ( ഏഴുമല, സപ്തഗിരി) ഐന്ത്(പഞ്ചം) ശാഖ. കവരം. (കവരി) ഇതിനെ ഒമേഗാ സൈനെന്ന് ഐരാവതം മഹാദേവൻ വിളിക്കുന്നു. അദ്ദേഹം പറയുന്നത് ഇത് എപ്പോഴും ആദ്യാക്ഷരമായിരിക്കുമെന്നാണ്. അതിനാൽ ഇതിനെ ഖരോഷ്ടിയായും വായിച്ചുനോക്കണം. ബ്രാഹ്മിയിൽ ഭൈരർക്കുകൈക്കുന്റം (ഭൈരവഗുഹയുള്ള കുന്ന്) ഏഴുമല, ഐന്തിണൈ, ശിവശക്തിരൂപമായ അർദ്ധനാരീശ്വര ബ്രഹ്മപുരി

ഖരോഷ്ടിയിൽ ത്രികലിംഗത്തിലെ 5 ശാഖകളിലെ ഏഴിമല മൂഷകഗുഹയിലെ കുറൈബ

(കുരവ) എന്ന്. കുരവൈ മുതൽവൻ തമിഴിൽ മഹാവിഷ്ണുവാണ്. മഹാവിഷ്ണുവിന്റെ മരുമകനാണ് ഭൈരവസ്വരൂപിയായ മുരുകൻ എന്ന നാവികസൈന്യാധിപതി.

വരി 2

ദണ്ഡം, കവരം, ത,പ,ഥ,ര, ഉണവ ത്തോർ.

ആദ്യാക്ഷരം യോഗിദണ്ഡ്, രാജാവിന്റെ ഇന്ദ്രധ്വജം.ഫണി(നാഗ)വർഗ്ഗം. കകാരവും, മുകളിലെ റൂഫും. കാകപുരം, എന്ന രാജ യോഗിയുടെആലയം.

രണ്ടാം അക്ഷരം സൈന്ധവരുടെ ഒമേഗ സൈൻ. ഇത് വാചകങ്ങളുടെ ആദ്യാക്ഷര മായാണ് വരിക എന്ന് ഐരാവതം മഹാ ദേവൻ. കവരി അഥവാ കവരം (ശാഖ) ത്രിമൂർത്തി, മൂവർ, ത്രികലിംഗം എന്നെല്ലാം അർത്ഥം പറയാം. അപ്പോൾ മൂവേന്തരുടെ കാകപുരത്തെ രാജയോഗിയുടെ ആലയമെന്ന് അർത്ഥം. (ഫണീശ്വരന്മാരായ നാഗവംശീയ രുടെ) ഇവയെ അക്റമായി വായിച്ചാൽ , ദക.പിന്നെ വരുന്ന 3 അക്ഷരങ്ങൾ ത , പ, ഥ . ദക്കതപഥ. ദക്ഷിണാപഥം, അഥവാ ദക്കാൻപഥം. 6ആം അക്ഷരം ര. 7ആം അക്ഷരം ഉ 8ആം അക്ഷരം ന 9ആം

അക്ഷരം വ അഥവാ ഉ ആകാം. 10, 11 ,12 ചേർന്ന് കൂട്ടക്ഷരമാണ്. ത്തോർ.

ദക്കതപഥരാ(ജാ) ഉണവത്തോർ. ഉണവില്ലാത്തവ (വിശപ്പുള്ള)വരെയെല്ലാം ഊട്ടുന്ന ദക്ഷിണാപഥരാജാവിന്റെ ദണ്ഡം (ഭരണം) നടക്കുന്ന കാകപുരം. (കാപുരം)

മൂന്നാം വരി: മീൻ ആദ്യാക്ഷരം. (മത്സ്യം, നക്ഷത്രം എന്ന് രണ്ട് അർത്ഥം) കാമദേവൻ, പാണ്ഡ്യരാജാവ്, മീനവരായ കടൽ സഞ്ചാരികൾ .

2ആം അക്ഷരം മേലകവും കീഴകവും ഉള്ള നഗരം (മീനവനഗരം, മിന്നഗരം) മൂന്നാം അക്ഷരം ഉ അഥവാ ഭരണിചിഹ്നം. നാലാം അക്ഷരം ഗ്ര അഥവാ ഗ്രി എന്ന് വായിക്കാവുന്ന ലിപി. മൂന്നാം അക്ഷരത്തെ ഉ എന്നെടുത്താൽ 3, 4 അക്ഷരം കൂടി ഉഗ്ര എന്ന് വായിക്കാം. 5ആം അക്ഷരം റൂഫ് ഉള്ള ക്ഷേത്രം അകത്ത് ക എന്ന ബ്രാഹ്മി ലിപി. (കാകതീനഗരം, ബ്രഹ്മപുരി. ക എന്നാൽ ബ്രഹ്മം എന്നും ഭൂമി എന്നും. ഭൂമി എന്നെടുത്താൽ മേലകം ആകാശവും കീഴകം ഭൂമിയുമായ പ്രപഞ്ചം) 5ആം അക്ഷരം നേത്രം അഥവാ കണ്ണ് പോലെ ഒരു ദ്വരം(ദ്വാരകാ) വാതിൽ ഉഗ്രപട്ടണമായ കാപുരത്തിന്റെ വാതിൽ, ദ്വാരകാപുരി) എന്ന മിന്നഗര

(മീനവനഗരത്തിൻ)ത്തിലെ നക്ഷത്രനിരീക്ഷക രായ ജൌതിഷികളും സമുദ്രസഞ്ചാരികളും താമസിക്കുന്ന നഗരം.

നാലാം വരി:- നന്ദ്(ഞണ്ട്)അതിന്റെ നടുവി ലായി ഉള്ള വര ഇത് വിശ്രമസ്ഥലമാണെന്ന് കാണിക്കുന്നു. നന്ദപുരി. ഈ ചിഹ്നം നേരെ കുത്തനെ വെച്ചാലത് 8 എന്ന സംഖ്യാരൂപമാ വും. ദ്രാവിഡനായ മായോന്റെ മായാപുരി യായ നന്ദപുരി എന്ന കർക്കിടകരാശി.

രണ്ടാം അക്ഷരം പരിധി (മതിൽ) അഥവാ ഗണിതത്തിലെ പരിധി (പൈ എന്ന് അകത്ത് എഴുതിയത് ശ്രദ്ധിക്കുക) ഈ ഗണിതചിഹ്നം ഭാരതീയരുടെ അക്കാലത്തെ ഗണിതസമ്പ്രദാ യത്തിന്റെ പുരോഗതി കാണിക്കുന്നു.
നന്ദരായന്റെ കോട്ടയുടെ പരിധി, ബ്രഹ്മാണ്ഡ പരിധി എന്ന് രണ്ടുവിധത്തിലും വ്യാഖ്യാനി ക്കാം. ദക്ഷിണാപഥരാജാവ് ഗോളപതി(കോ ലപതി) ആണെന്ന് സൂചിതം. ഗോളത്ത് (കോ ലത്ത്) നാടിന്റെ അധിപനായ സമുദ്രനാഥൻ.

മൂന്നാം അക്ഷരം ത്ക്സ പരിധിയുടെ അക്ഷ രമായി പ എടുത്താൽ പത്കസ (പുത്കസ). നന്ദരായിയുടെ പുത്രനെന്നാണ് ആദ്യം വിചാ രിക്കുക. അദ്ദേഹം പുത്കസവംശമാണെന്ന് പിന്നീട് തോന്നും. പുത്കസവംശം ശൂദ്രവം ശമാണ്. ചാലൂക്യവംശം ഇതിലാണ് പെടുക, കാകതീയരും ഇതിലാണ് പെടുന്നത്. കമ്മാ

ളരെന്ന ശിൽപ്പിവംശമായ പഞ്ചജനവും ഇതിലാണ് പെടുന്നത്. ഇവരിലാണ് ബ്രാഹ്മണവംശം ഉണ്ടായത്. (കാകതീയരും ചാലൂക്യരും ശിൽപ്പിരാജാക്കന്മാരാണ്) 4, 5 അക്ഷരം വ്യത്യസ്തവലിപ്പമുള്ള 2 രേഖകളാണ്. രര എന്നാണോ വായിക്കേണ്ടത്. അതോ രണ്ടാമത്തെ അക്ഷരം ദീർഘോച്ചാരണമാണോ. 6ആം അക്ഷരം പ ആണ്. 5നെ ദീർഘാക്ഷരമെന്ന് എടുത്താൽ ര, ആ,പ എന്നാണ്, പുത്കസര ആപ (ജലം, സമുദ്രം) പുൽക്കസരാജാവിന്റെ ജലം (ആപസ്സ്) . നന്ദരായിയുടെ മകനായ പുത്കസരാജാവിന്റെ ജലമദ്ധ്യത്തിലെ നഗരം . നന്ദനെന്നാൽ കൃഷി, ഗോരക്ഷ, വാർത്ത, സഞ്ചാരം ഇവ തൊഴിലായ വൈശ്യനാണ് (അർത്ഥശാസ്ത്രം). ഒരു മഹാനന്ദന്റെ കീഴിലായി നിരവധി നന്ദന്മാരുണ്ടാവും. അവരെല്ലാം വളരെ ധനികനായകുബേരന്റെ യക്ഷ, നാഗവംശജരാണ്. ഇവരിലാണ് 5 കാരുഗണം (ഓവിയർ, ശിൽപ്പി, വാസ്തു, ലോഹപ്പണിക്കാർ, കലാകാരന്മാർ ഇവരെല്ലാം പെടുന്നത്) പുത്കസ,ചാലൂക്യരും ഇവരിലാണ് പെടുന്നത്.

6ആം വരി ആദ്യം തന്നെ മേലകചിഹ്നം തരുന്നു. ഇത് രാജാവിന്റെ മേലകമാണ്. ആദ്യവരിയിലെ മൂന്നാം അക്ഷരം ( 2 വളഞ്ഞ വര) ഇവിടെ ആവർത്തിക്കുന്നു.

പിന്നെ വരുന്നത് മുത്ത്, രയ എന്ന് 2 വാക്കിന്റെ കൂട്ടക്ഷരമാണ്. (മുത്തരയ). മേലകത്ത് രായാ മുത്തരയ. അതായത്, മൂഷകവംശത്തിന്റെ എല്ലാ ശാഖകളുടേയും സമുദ്രവ്യാപാരം നിയന്ത്രിക്കുന്ന വ്യാപാരിസംഘത്തിന്റെ ചക്രവർത്തിയുടെ മഹാനാവികനായ മുത്തരയന്റെ മേലകം. ചിത്രത്തിലുള്ള ശങ്കരനാരായണരൂപമായ വ്യക്തി ഈ മുത്തരയനാണ്. ഋഷഭക്കൊമ്പും മയിൽപീലിയും ചൂടി, യോഗിരൂപമായി മരച്ചോട്ടിലിരിക്കുന്ന മുത്തരയൻ.

മൂഷക(ഏഴുമലൈയാൻ) വംശത്തിലെ നാലു ശാഖകളുടെ മഹാനഗരനാമങ്ങൾ ഈ ലിഖിതത്തിൽ തരുന്നുണ്ട്. ബ്രഹ്മപുരം, കാകപുരം, മിന്നഗരം, ഉഗ്രപത്തനം, ദ്വാരകാപുരി. ഇവയെല്ലാം നന്ദരായി പുത്കസനാണ് ഭരിക്കുന്നത്. മേലകം രായാ മുത്തരയനെന്ന സമുദ്രാധിപതിയുടെ വാസസ്ഥാനം. ഈ 5 സ്ഥലങ്ങളെ എങ്ങനെ മനസ്സിലാക്കാം.

ബ്രഹ്മപുരം- പഴയ സിന്ധുതീരത്തെ (പുരാൺ) ദേവല (ദേവാലയ) എന്ന് വിളിച്ചിരുന്ന ബ്രാഹ്മണാബാദ്. അതിനു ചുറ്റുമായി ഭൈരലുത്തോട്ടം (ഭൈരവന്റെ ഉദ്യാനം)

കാകപുരം (കാകതീപുരം) ഈ നാമമുള്ള പല സ്ഥലങ്ങളും കേരളത്തിലുണ്ട്. കാക്കനാട്ട്, കാക്കശ്ശേരി, കക്കാട്ട് മുതലായവ. കാകതീ

യരുടെ പ്രസിദ്ധരാജധാനി ആന്ധ്രയിലാണ്. എന്നാലത് വളരെ കാലത്തിനു ശേഷമാണ് ഉണ്ടായത്. അവിടുത്തെ ആദ്യരാജാക്കന്മാരെല്ലാം കാകതീപുരത്തുനിന്ന് വന്നവരാണെന്നും അവരുടെ പേരുകൾ പ്രോല, (പരോല) ബെട്ട(വേട) മുതലായ ഗിരിജന,വനവാസികളുടേതാണെന്നും ശ്രദ്ധിക്കണം. ഇവരുടെ മൂലസ്ഥാനം നാരായണിപ്പുഴയുടെ (നരണിപ്പുഴ) തീരത്തുള്ള വന്ദേരിനാട്ടിലെ കാകതീപുരമാണ്. കാകതി എന്ന ദേവത നാരായണി എന്നു കൂടി അറിയുന്ന പത്മാവതിയാണ്. വന്ദേരിനാടിലെ ബ്രാഹ്മണഅഗ്രഹാരം മൂഷകരുടെ മൂന്നാം വിദ്യാസ്ഥാനമാണ്. (മാഹിഷ്മതി പെരും ചെല്ലൂർ, ,പെരുംപടപ്പ് എന്ന മഹോദയപുരം)

മിന്നഗരം മീനവഗഗരം- അഗ്രിഗോത്രത്തിന്റെ ലോകപാതാളകേര. അഗ്രി ഭരിക്കുന്ന മുക്കുവവംസനഗരം. മക്മർദോ കണ്ട സിന്ധ് എന്ന ഗ്രന്ഥം ഇതിനെ കേര എന്ന് വിളിക്കുന്നു.

നന്ദരായി പുൽക്കസന്റെ ദ്വാരാപുരി- നേത്രനഗരം അഥവാ കണ്ണൂർ (കണ്ണനൂരിലെ തളിപ്പറമ്പ് എന്ന വിദ്യാനഗരം. പെരും ചെല്ലൂർ) ഗുജറാത്തിലെ ദ്വാരകാപുരി.

മുത്തരയന്മാരുടെ മേലകം പെരുംപടകു മുത്തരയന്മാരുടെ പെരുമ്പടപ്പ് എന്ന മഹാ

സൃഷ്ടി(മഹോദയപുരം) മുത്തരയവംശം ക്രേര ളം, തമിഴ്നാട്, കർണ്ണാടകം, ആന്ധ്ര, മദ്ധ്യേ ന്ത്യ മുതലായി ഇന്ത്യ മുഴുവനും വ്യാപിച്ച മഹാനാവികരാണ്. ഇവരെ മാഹിഷ്മതി യിൽ നിന്ന് തങ്ങളുടെ രാജ്ഞിയേയും ഗർഭ സ്ഥശിശുവായ കാർത്തവീര്യപുത്രനേയും സംരക്ഷിക്കാനായി വന്ന മഹാനാവികനെന്ന അമ്മാമന്റെ വംശമായി മൂഷകവംശം പറ യുന്നു. ഇപ്പോഴും കേരളരാജാക്കന്മാർ അമ്മാ മൻ സംരക്ഷകനായും മരുമക്കൾ (സഹോദരീ പുത്രർ) അനന്തരാവകാശിയായും ആണ് ഭരി ക്കുന്നത്.

**4 മക്മർദോ കണ്ട സിന്ധ്:-**

ഓക്സ്ഫോഡ് യൂണിവേഴ്സിറ്റി പ്രസ് പ്രസി ദ്ധീകരിച്ച പുസ്തകമാണിത്. മക്മർദോ പറ യുന്നത്, അലക്സാന്ററുടെ കാലത്തെ സിന്ധോ മന ഇപ്പോഴത്തെ സിന്ധുദേശം ആണെന്നാണ്. അക്കാലത്ത് ഇന്ത്യയിലെ ഏറ്റവും ശക്തമായ ഭരണവംശം മൂഷകവംശമാണെന്നും അതിലെ പൂരുവിന്റെ മരുമകനാണ് ഗാന്ധാരദേശം വാ ണിരുന്നതെന്നുമാണ്. ഇവർ മാഹിഷ്മതിയി ലെ കാർത്തവീര്യന്റെയും മദ്ധ്യമപാണ്ഡവനാ യ ഭീമപുത്രൻ ഘടോത്കചന്റേയും പരമ്പര യിലുള്ള യാദവ, പാണ്ഡവവംശമാണ്. പ്രതി രോധ, വ്യാപാരമേഖലകളിൽ ഇന്ത്യ മുഴു വനും ഒറ്റ ജനപദമായാണ് പ്രവർത്തിച്ചിരു

ന്നതെന്ന് അദ്ദേഹം പറയുന്നുണ്ട്. സിന്ധിനെ മേലകമായ ശിഖരം എന്നും, ലാടദേശത്തെ (ലോത്തല് ഉൾപ്പെടെ) കീഴകമെന്നും വിളിച്ചിരുന്നു. വടക്ക് ഭക്കർ മുതൽ തെക്ക് ഹലഖണ്ഡം വരെയാണ് ശിഖരം. സിന്ധുനദിക്കും സമുദ്രത്തിനും തൊട്ട് ലാടനഗരം. (സമുദ്രതീരപ്രദേശം). അവിടത്തെ തുറമുഖത്തിന് ലാറിബന്ദർ എന്നായിരുന്നു പേർ. ബന്തർ അഥവാ പന്തരെന്നത് തുറമുഖമെന്നതിനുള്ള പഴയ പേരാണ്. (കേരളത്തിലെ വന്ദേരി, പന്തലായിനി ഇവ മൂഷകരുടെ തുറമുഖനഗരങ്ങളാണ്). തട്ടയിലെ ഏറ്റവും പഴയ പർഗാന ശിഖരമാണ്. അത് ദ്രുഹ്യുക്കളുടെ ദ്രുക്ക് (ദുർഗ്ഗ്) ആണ്. ദ്രുഹ്യു യയാതിപുത്രരിൽ ഒരാളാണെന്നത് യാദൃശ്ചികമല്ല, ദ്രുക്ക് എന്നത് ത്രികോണമിതിയിൽ ദേശകാലങ്ങളെ അളക്കാനുപയോഗിക്കുന്ന നിരീക്ഷണസ്ഥാനങ്ങളാണെന്നതും യാദൃശ്ചികമല്ല. കണ്ണൂരിലെ തളിപ്പറമ്പിലെ നരയൻകുന്നും, കേരളത്തിലെ തൃക്കൂരും എല്ലാം ഇപ്രകാരം നിരീക്ഷണസ്ഥാനങ്ങളായിരുന്നു. വന്ദേരിയിലെ ചിത്രകൂടവും നിരീക്ഷണസ്ഥാനമായിരുന്നു. (യയാതിവംശജരായ ദ്രുഹ്യുക്കളാണ് ഗാന്ധാരം ഭരിച്ചിരുന്നത്) നദീതീരത്തെ ആലോർ അവിടുത്തെ പുരാതനനഗരങ്ങളിൽ ഒന്നാണ്. അതിന്നടുത്താണ് ബ്രാഹ്മണാബാദ് എന്ന ബ്രഹ്മപുരം. പുരാണനദിക്കരയിലാണിത്. അതിനെ ദീവൽ ,ദീപൽ,

ദേവാലയം(ദീപാലയം) എന്നും വിളിച്ചിരുന്നു. അതിന് മറ്റൊരു പേര് കൺകര (നേത്രാലയം) എന്നായിരുന്നു. അത് സമുദ്രാരത്തിനടുത്തുള്ള തുറമുഖമായിരുന്നു. അവിടുത്തെ ദേവാലയം (ദേവല) ഒരു ദീപസ്തംഭം ഉള്ളതാണ്. ഇത് ചക്രവർത്തിയുടെ നേരിട്ട നിയന്ത്രണത്തിലാണ്. അതിനപ്പുറം വിദേശികൾക്ക് പ്രവേശനമില്ല.

ലോഹന്നനദീതീരത്താണ് പഴയ ശിൽപ്പികളുടെ നഗരമായ ലോഹപത്താൽ കേര എന്ന അഗ്രിഗോത്രത്തിന്റെ മിന്നഗരം അഥവാ മീനവനഗരം. ഇതെല്ലാം അലക്സാന്ററുടെ വരവിനു മുമ്പേ ഉള്ളവയാണ്. മീനവരുടെ തട്ടകമായതിനാലാണ് തട്ടക്ക് ആ പേരുണ്ടായത്. വ്യാപാരികളായ മീനവവംശം അവിടെ തങ്ങളുടെ തട്ടകമാക്കിയിരുന്നു. അവരുടെ പ്രധാനപണ്ഡിതരും രാഷ്ട്രതന്ത്രജ്ഞരും വിവിധദേശങ്ങളിൽനിന്ന് വന്ന് അവിടെ താമസമാക്കിയിരുന്നു. ഈ ഭാഗമാണ് അലക്സാന്റർ കീഴടക്കിയത്.  സെഹവാൻ, ശിബികളുടെ സ്ഥലമായ സഹ്യനാണ്. ലോഹരിനഗരിക്ക് അപ്പുറമാണ്  ശിഖർ ജനത താമസിക്കുന്നത്. ആലോരിനു(ബ്രാഹ്മണാബാദ്) ചുറ്റും മനോഹരമായ വീടുകളും, നഗരത്തിനെ ചുറ്റി  ഭൈരലുത്തോട്ടവും ഉണ്ട്. അതിനെ കിഴക്ക് ഭാഗത്ത് ദ്രാവിഡപുത്രരാജ്യവും, പടിഞ്ഞാറ്

സിന്ധും സംരക്ഷിക്കുന്നു. അതിനാൽ വടക്കു നിന്ന് ആക്രമണങ്ങളെ ഭയക്കേണ്ടിവന്നിരുന്നില്ല. സിന്ധിൽനിന്ന് പേഴ്സ്യയിലേക്കും അറേബിയയിലേക്കുമുള്ള സമുദ്രവ്യാപാരകേന്ദ്രമായ ബ്രാഹ്മണാബാദും ദീവൽ തുറമുഖവും സമ്പന്നമായിരുന്നു. മക്മർദൌ പറയുന്നത് ഇന്ത്യയിലെ സമുദ്രവ്യാപാരം പൂർണ്ണമായും ഭട്ടി, ലോഹന്ന എന്ന് 2 സമുദായങ്ങളുടെ കുത്തകയായിരുന്നു എന്നാണ്. രണ്ടും ഹൈന്ദവരാണ്. ഇതിന്നു കാരണം കലാശാസ്ത്രം, നക്ഷത്രനിരീക്ഷണം, കാറ്റിന്റെ ഗതി, മൺസൂൺ കാലനിർണ്ണയം ഇതനുസരിച്ച് അസംസ്കൃതവും സംസ്കൃതവുമായ വസ്തുക്കളെ ശേഖരിക്കലും കമ്പോളം കണ്ടെത്തി അവിടെ എത്തിക്കലും ഇവയെല്ലാം അവർക്കുമാത്രമേ അറഞ്ഞിരുന്നുള്ളു എന്നതാണെന്നും അദ്ദേഹം എഴുതുന്നു. ഇപ്പോൾ കറാച്ചി എന്നു വിളിക്കുന്ന സ്തലം മുമ്പ് രാംബാഗ് (രാമന്റെ ഉദ്യാനം) എന്നാണ് അറിഞ്ഞിരുന്നതെന്നും, ഉൾക്കടലിന്റെ മുകളിലെ അറ്റത്ത്, ചെറിയ കുന്നിന്മേലാണ് അതെന്നും, ബോംബേ, മലബാർ, അറേബിയ എന്നീ സ്ഥലങ്ങളുമായി അതിന് വ്യാപാരബന്ധം ഉണ്ടായിരുന്നു എന്നുമാണ്. ഈ ഭാഗം കേകയരാജാവ് അശ്വപതിയുടെ വംശം ഭരിച്ചിരുന്ന മക്രൻ തീരമാണെന്നും അദ്ദേഹം പറയുന്നുണ്ട്. (രാമായണം നോക്കുക). മക്മർദോ പറയു

ന്നത്, ഇന്ത്യയിലെ എല്ലാ നദീതീരങ്ങളും ജന വാസമുള്ളവയാണെങ്കിലും സിന്ധുനദീതീരം അപ്രകാരമായിരുന്നില്ല എന്നാണ്. ഇന്ത്യയുടെ പടിഞ്ഞാറൻ തീരത്തെ ജനങ്ങളും ബലൂചിക ളും ഒരേ തരം ജനതയായിരുന്നു. (ഭാരൂചി അഥവാ ഭൃഗുകച്ഛജനതയാണ് കേകയം എന്ന ബലൂചിസ്ഥാനിലെ ജനത) എന്നാലും പടി ഞ്ഞാറൻ തീരജനത വളരെ ശുദ്ധി നോക്കുന്ന വരാണെന്ന വ്യത്യാസമുണ്ട്. അവർ നിത്യം കുളിച്ച് വെള്ളവസ്ത്രം ധരിക്കുന്നവരാണ്. ബലൂചികൾക്ക് ആ സ്വഭാവമില്ല. പഴയ ബലൂചികൾ യോദ്ധാക്കളായ ക്ഷത്രിയവംശമാ ണ്. അഭിമാനികളാണ്. മത്സരബുദ്ധിക്കാരുമാ ണ്. വിദ്യാഭ്യാസം കുറഞ്ഞവരിൽ ഹാസ്യം കൂടുതലാണ്. ദേഷ്യം വന്നാൽ അവർ മാപ്പ് കൊടുക്കില്ല. മക്മർദോവിന്റെ കാലത്തും പഴയ ദ്രാവിഡമാതൃദായം ബലൂചികളുടെ ഇടയിലുണ്ട്, സ്ത്രീകളെ അവർ ബഹുമാനിക്കുന്നുണ്ട്. ആടുമേക്കുന്നവരും അലഞ്ഞുനടക്കുന്നവരുമായ പുരാതനട്രൈബു കളിൽനിന്ന് ഉണ്ടായ അവർ ഇന്ത്യയുടെ അതിർത്തിദേശങ്ങളിൽ അലയുന്നു. അവി ടുത്തെ വാണ്ടുകളിൽ (മേച്ചിൽപുറം) കാലി മേച്ച് നടക്കുന്നു (ആഭീര, ഇടയവംശം) വെണ്ണ, പാൽ, റോട്ടി, ബജ്ര ഇവ ഭക്ഷി ക്കുന്നു. വർഷത്തിൽ ഒരു ദിവസം ഉത്സവ ത്തിനു മാത്രമേ അവർ മാംസം ഭക്ഷിക്കാറു

ള്ളു. മക്മർദോവിന്റെ കാലത്ത് മുസ്ലീം മത ത്തിലേക്ക് മതം മാറിയവരുടെ സ്ത്രീകളും കൂടി സാമ്പ്രദായികമായ ഹൈന്ദവവസ്ത്രധാര ണരീതിയാണ് .ബ്രാഹ്മണരും ഭാട്ടിയകളും മത്സ്യം കഴിക്കില്ല. ഭാട്ടിയകളുടെ ഗുരു പൊ ക്കാർണ്ണ, ലോഹണ്ണകളുടെ ഗുരു സാരസത് (സാരസ്വത)എന്നിവരാണ് സിന്ധിലെ ആദിമ വാസികൾ. ഈ രണ്ട് സമുദായവും പൂണൂ ലിടുന്നവരാണ്. ലോഹന്നകളും അവരുടെ ഗുരുവും അമ്മദൈവാരാധന (ശാക്തേയം) ഉള്ളവരും മാസം, മത്സ്യം, മദ്യം എന്നിവ ഉപയോഗിക്കുന്നവരുമാണ്. രണ്ട് ഗുരുപര മ്പരക്കും ലിപിയും ഭാഷയും ഉണ്ട്. അത് മലബാറിലെ ലിപിക്കും ഭാഷക്കും സമാന മാണ്.ബലൂചിഭാഷക്ക് ലിപി ഇല്ല. സിന്ധി പുരാതനസിന്ധിലുള്ള പഴയ ഹൈന്ദവട്രൈബു കളുടെ ഭാഷയാണ്. കച്ചിലെ ജരേജകളും ഈ ഭാഷ സംസാരിക്കുന്നു. ജരേജ, ഭാട്ടിയ, ലോഹന്ന, സിന്ധി ട്രൈബുകളാണ് അവരുടെ ആഭീര, ചര(ചേര)ഭാഷ സിന്ധിലെത്തിച്ചത് . പിന്നീട് അത് സിന്ധിയായി പരിണമിച്ചു.

പുതിയ ബ്രഹ്മണാബാദ് ആയ ലോഹന്നധേരി യ പുരാണനദിയുടെ തീരത്തുതന്നെയാണ്. പഴയത് കിഴക്കേ കൈവഴിയിലാണ്. നാരായ ണസരോവരം അഥവാ തടാകം ആണ് പഴയ കൈവഴിസ്ഥാനം. ഇത് വ്യാസനും , ഗ്രീക്ക്

ചരിത്രകാരൻ ആരിയനും പരാമർശിച്ചിട്ടു
ണ്ട്. ഇപ്പോഴത്തെ നാരായണസരോവരം
വളരെ ചെറിയ കുളമാണ്. പഴയ കച്ച് നഗ
രം അതിന്റെ കോട്ടമതിലോടുകൂടി കോടീശ്വ
രം (കോടി ശിവലിംഗമുള്ള സ്ഥലം) ആയിരു
ന്നു. മെഹ്റാൻ എന്ന മഹാനദിയായിരുന്നു
സിന്ധുനദി. അതിന്നടുത്തായിരുന്നു മഹാഗൃ
ഹം (മെഹർഗാർഹ്) എന്ന രാജനഗരം. ഈ
വാക്കാണ് മക്രൻ എന്ന് മാറ്റിയത്. ആലോറി
നേക്കാളും പഴയതാണ് സഹ്യ(സെഹ്വാൻ)ൻ.
അതിന് കോട്ടമതിലുള്ള നഗരങ്ങളുണ്ട്. സ്വത
ന്ത്രരാജാക്കന്മാരുണ്ട്. ആദ്യകാലസൈന്ധവരാ
ജാക്കന്മാരുടെ പിൻഗാമികൾ അക്ബറുടെ
കാലത്തുപോലും സഹ്യനിലുണ്ട്. ഡോ
വിൻസന്റ് ശിബികളുടെ സഹ്യനഗരം ഹരപ്പ
ൻ നഗരമാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്.
അഗ്രിനഗരം അഥവാ മിന്നഗരം അഗ്രി എന്ന
മുഖ്യനാണ് ഭരിച്ചിരുന്നത്. ദഗ്ദ്ധപുരം
വളരെ താപനില കൂടിയതാണ്. ലോഹന്നരും
അഗ്രികളും അഗ്നിആരാധകരാണ്. അവരാണ്
അത് നിർമ്മിച്ചത്. ഈ നഗരം മോഹഞ്ജോ
ദാരോ, ഹരപ്പ നഗരങ്ങളുടെ കാലത്താണ്
ഉണ്ടായിരുന്നത്. സോഗ്ദി എന്ന ഹരപ്പൻന
ഗരം അനാദികാലം മുതലുണ്ട്. സുദാസ(മിത്ര
സഹ)ന്റെ പിൻഗാമികളാണ് സോഗ്ദികൾ.
സൂര്യവംശമാണ്. സുദാസനാണ് കന്മഷ
പാദനെന്ന രാക്ഷസനായത്. സോഗ്ദിസമുദായ

ത്തെ കുറിച്ച് മക്മർദോഃ- They were ancient chieftains of Sind and Amarkot and soveriegns of a much more extensive country Northwards , even Alor itself, the capital to North of Alor between that place and Multan. ലൌഹിത്യ നദിയും അതിന്നു തീരത്തെ ലോഹം കുഴിച്ചെടുക്കുന്ന ശിൽപ്പിവർഗ്ഗവും , സുദാസനും എല്ലാം രാമായണത്തിലുണ്ട്. ഇതിനെല്ലാം തെളിവായി ഹരപ്പൻസൈന്ധവപുരാവസ്തുഗവേഷണം ഉണ്ട്, മക്മർദോവിന്റെ പുസ്തകവും ഇതിന്ന് ഉപോൽബലകമാണ്.

ഗ്രീക്ക് ചരിത്രകാരൻ ആരിയൻ അലക്സാന്ററുടെ കാലത്ത് ഇന്ത്യയിലെ ഏറ്റവും ശക്തമായ രാജവംശം മൂഷകനോസ് (മൂഷകവംശം) ആണെന്നും അതിലെ അംഗമാണ് പൂരു എന്നും പറയുന്നു. മൂഷകവംശവും ശിബിവർഗ്ഗവും തമ്മിൽ സൌഹൃദമായിരുന്നു. ഐനി അക്ബാരിയും സെഹവാൻ(സഹ്യൻ) മുതൽ സെവി വരെ ഉള്ള മലനിരകളെ പറയുന്നു. ഡോ വിൻസന്റ് ഇവർ ഒരേ സമുദായമാണെന്ന് സാക്ഷ്യപ്പെടു ത്തുന്നു. 6ആം നൂറ്റാണ്ടിൽ ബക്കീറിനു പടി ഞ്ഞാറു മുതൽ ഗാന്ധാരം വരെ ശിബിഗോത്രക്കാരാണ്. (സഹ്യനിലെ കാന്താരവനവാസികളാണ് ഗാന്ധാരത്തിലും എന്ന് ശ്രദ്ധിക്കുക) അവരുടെ തലസ്ഥാനത്തിന് കാക്കരാജ്യം എന്നായിരുന്നു പേർ. ശിബി അഥവാ സെവി എന്നത് ശിവലിംഗാരാദകരായതിനാലുള്ള

പേരാണ്. ആരിയൻ ശിലോ ഗോത്രം എന്നാണ് പറയുന്നത്. ശിലാരൂപമായ ശിവലിംഗം ആരാധിച്ചിരുന്നു. കൊമ്പുള്ള ഋഷഭത്തിനു പുറത്ത് ഗദാചിഹ്നം വരച്ച് ക്ഷേത്രങ്ങളിൽ പൂജിച്ചിരുന്നു (നന്ദി).ഉക്ഷം അഥവാ കാള ശിവവാഹനമാണ്. മക്മർദോവിന്റെ കാലത്തും ഈ സമ്പ്രദായം ഉണ്ട്. പക്ഷേ ഗദ ചിഹ്നം മാറ്റി ത്രിശൂലമാക്കിയിരിക്കുന്നു. (ഗദ വൈഷ്ണവം) ശിബി, സഹ്യനിലെ ചക്രവർത്തിമാരെ മൂഷകനോസ് എന്നും ഓക്സിക്കാനോസ് എന്നുമാണ് ഗ്രീക്കുകാർ പറയുന്നത്. (ഡോ വിൻസന്റ്) ഔക്ഷസഹ്യ, മൌഷകസഹ്യ എന്നും പറയുന്നു.. ഇരുകൂട്ടരും സഹ്യപർവ്വതവാസികളാണ്. ചാക്ഷുഷി (ഓക്സസ്) നദിതീരം വരെ എത്തിയവർ ഇക്കൂട്ടരാണ്( ചക്ഷുസ്സിനാൽ അഥവാ നേത്രത്താൽ കാണാവുന്ന ഉക്ഷം കാള) മാഹിഷ്മതി .മഹിഷവും (പോത്ത്. ഇത് ദക്ഷിണേന്ത്യൻ മൃഗമാണ്) മൂഷകം എലിയുമാണ്. നർമ്മദാതീരം മുതൽ കന്യാകുമാരി വരെ നീളുന്ന സഹ്യനിരയിലെ കാന്താരവാസികളാണ് നീങ്ങി ഗാന്ധാരവാസികളായത്. ഇത് ചെന്നൈയിലെ ബ്രിട്ടീഷ് കൊണ്സിൽ ലൈബ്രറിയിലെ മക്മർദോ തണ്ടെ സിന്ധ് വായിക്കുമ്പോൾ ഞാൻ ക്ഷേത്രവാസ്തു, ക്ഷേത്രകല ഇവയെ കുറിച്ച് അന്വേഷണത്തിന് കേരളക്ഷേത്രങ്ങളിൽ സഞ്ചാരം ആരംഭിച്ചി

ട്ടില്ല. അതുകൊണ്ടുതന്നെ തൃപ്രയാറിലെ അലക്സാന്റെറെ കണ്ടെത്തിയിട്ടുമില്ല. എത്ര കൃത്യമായാണ് ഓരോ ദൃശ്യവും നമ്മുടെ മുന്നിൽ ഈശ്വരൻ എത്തിക്കുന്നത്.

ഈ പ്ലേറ്റിലെ ലിഖിതവും ചിത്രവും ലഭിച്ചത് എവിടെനിന്നാണെന്ന് നോക്കാം. രാജസ്ഥാനി ലെ അനൂപ്ഘർ നഗരത്തിൽനിന്ന് 10 കി മീ അകലത്തിൽനിന്നാണ്. 4000 ബിസി മുതൽ 2000 ബിസി വരെ ഇവിടെ നിലനിന്ന സംസ്കാരത്തിന്റെ അവശേഷിപ്പുകളാണിവ. ആദ്യകാലഹരപ്പൻ കാലം മുതലേ ഇവ ഉണ്ട്. രാമായണത്തിലും മഹാഭാരതത്തിലും അനൂരദേശം പറയുന്നുണ്ട്. അനൂപം എന്നും ആലൂപം എന്നും പറയുന്നത് താണ സമുദ്ര തീരപ്രദേശങ്ങളെയാണ്. മഹാഭാരതത്തിൽ അനൂപദേശം മുതലാണ് ശ്രീകൃഷ്ണന്റെ രാജ്യം ആരംഭിക്കുന്നത്.

മക്മർദോ അലക്സാന്റർക്കു ശേഷം 800 വർഷം ഭരിച്ച 6 രാജവംശം, അവരുടെ തലസ്ഥാനം തരുന്നുണ്ട്.

| തലസ്ഥാനം | സ്ഥാപകൻ | ശരിയായ നാമം |
|---|---|---|
| ദേവൽ | ജയേസ് ബദ | ജയഭട്ടൻ |
| നെറുങ്ങോട്ട് | സമ്മ | സമ്മതീയ |

| | | |
|---|---|---|
| സേഹവാൻ | ചന്ദ്രമാപു ത്ര ബടചേര | ചന്ദ്രവംശി വടചേരൻ (ഭട്ട) |
| ബ്രാഹ്മണാബാദ് | ലോഹന്ന | നാഗവിശ്വകർമ്മ , 5 കാരുക്കൾ |
| ആലോർ | ദാഹിർ രാജാ | ദക്ഷിണാപഥരാജാ |
| സെവി | കാകപുത്ര ബട | കാകപുത്രഭട്ടൻ |

മൂഷകവംശക്കാരുടെ ഭരണം പുരാൺനദിവരെ (പഴയ സിന്ധു) അലക്സാന്റുറുടെ ശേഷം 900 വർഷം നിലനിന്നു. ശിബിക്കൾ സോഗദി (സുദാസ)ഓക്സിക്കാനസ് വംശക്കാരാണ്. അലോറിനും മുൾത്താനിനും ഇടയിൽ അവരാണ്. സെഹവാനിലെ ഗിരിവാസികൾ അവരുടെ സത്രപുകളെ ശംഭു എന്നും അവരുടെ ചക്രവർത്തിയെ അലക്സാന്റർ( സ്കന്ദ) എന്നും വിളിച്ചിരുന്നു. ( ദക്ഷിണേന്ത്യയിലെ ശാംഭുവരായരും, കന്തരാജാക്കന്മാരും . കന്തനെന്ന മുരുകനെ അലക്സാന്റാക്കി ബ്രിട്ടീഷുകാർ).സിന്ധുദേശത്തിൻ തലസ്ഥാനം എന്ന അർത്ഥത്തിൽ സിന്ധോമന എന്നാണ് സെഹവാന്റെ ശരിയായ പേര്. തെക്കേ ഇന്ത്യയിലെ സഹ്യനിവാസികളായ ഗിരിജനങ്ങൾ (മലയരയൻ) അവരുടെ തലസ്ഥാനം ആണ്

സിന്ധോർമന അഥവാ സഹ്യനെന്ന് പറഞ്ഞിരുന്നു. കേരളം, നർമ്മദാതീരത്തെ മാഹിഷ്മതി എന്നീ സ്ഥലങ്ങളെല്ലാം സഹ്യനിരകളിലാണ് പെടുന്നത്. വളരെ പ്രധാനമാണ് ഇത്. സൈന്ധസംസ്കൃതി എന്നത് സിന്ധു (സമുദ്രം) ചുറ്റിക്കിടക്കുന്ന ദക്ഷിണേന്ത്യയുടെ സംസ്കൃതി കൂടിയാണ്, സിന്ധുനദിസംസ്കൃതി മാത്രമല്ല എന്ന് അവർക്കെല്ലാം ബോദ്ധ്യമുണ്ടായിരുന്നു. സഹ്യനിലെ ജനത മുകളിലേക്ക് നീങ്ങി ഉണ്ടാക്കിയ സംസ്കൃതിയാണ് നമ്മളിന്ന് പറയുന്ന ഹരപ്പൻ, മോഹഞ്ജോദാരോ സംസ്കാരം. പരശുരാമകഥയിലെ കാർത്തവീര്യനും മകൻ രാമഘടമൂഷകനും മൂഷ്കവംശകാവ്യവും എല്ലാം ചരിത്രമായിരുന്നു, മിത്തല്ല എന്നാണ് ഇത്തരം കാര്യങ്ങളിൽ നിന്ന് മനസ്സിലാക്കേണ്ടത്.ഭൃഗുകച്ഛമാണ് പരശുരാമന്റെ ജന്മസ്ഥലം

ഭൃഗുകച്ഛത്തിന് (കച്ച്) വടക്ക് ഒരു വന്നിയാണ് (ബന്നി). ഇതാണ് റാണ്ഓഫ് കച്ച്. ഇത് നീർത്തടമാണ്. പടിഞ്ഞാറ് ലാക്പത് ബന്ദർ (വന്ദർ)വരെയാണ് ഇത് നീണ്ടുകിടക്കുന്നത്. ജൂലൈ മുതൽ ഒക്ടോബർ വരെ ഇത് വെള്ളത്തിനടിയിലായി കച്ചിനെ ദ്വീപമാക്കും. ഒരു കാലത്ത് ഇത് പുരാൺനദി(സിന്ധു) ഹഗ്ഗരനദി, നർഗ്ഗല്ലി നദി ഇവയുമായി ചേർന്നിരുന്നു. ഈ ജലമെല്ലാം വന്ന് വന്നിയിലെത്തി,

അവി ടെ സാമ്പ്രദായികമായ നെല്ലുകൃഷിക്ക് ഏറ്റ വും പറ്റിയ സ്ഥലമാക്കിയിരുന്നു. എറൻ എന്നതിൽനിന്നാണ് റാണെന്ന പേരു വന്നത് (നീർത്തടം) തമിഴിൽ ഏരി എന്നതി നെ വടക്കേ ഇന്ത്യയിൽ പറഞ്ഞിരുന്ന വാക്ക്. വന്നി, ഏരി എന്ന 2 വാക്ക് ചേർന്ന വന്നേ രി (വന്ദേരി) ഇതുപോലെ ഒരു നീർത്തടപ്രദേ ശമാണ്, ഏറ്റവും അധികം നെല്ല് ഉൽപ്പാദി പ്പിക്കാവുന്ന സ്ഥലമാണ്. ദ്വാരകക്കും ബെറ്റ് ദ്വാരകക്കും ചുറ്റുമുള്ള സ്ഥലം സംഘം എന്നാ ണ് അറിഞ്ഞിരുന്നത്. (നാരായണീസംഘം ഇവിടെ കാവലുണ്ടായിരുന്നു). നാരായണ സരോവരത്തിലെത്തുന്ന വിദേശികൾ നഗര ത്തിലേക്ക് കടക്കണമെങ്കിൽ രാജകീയമുദ്ര അവിടെ വെച്ച് ലഭിക്കണം. (കസ്റ്റംസ്) സംഘ കാലത്ത് വന്ന വിദേശികൾ ഈ സംഘത്തെ പൈറേറ്റുകളെന്നാണ് വിളിച്ചത്. എം ഡി ആൻവെൽ , നൂബിയയിലെ ജ്യോഗ്രഫിക്കാരെ ഉദ്ധരിച്ച്, മെഹറൻ സിന്ധുനദിയും മെഹർഗാ ർഹ് അതിന്റെ തലസ്ഥാനവുമെന്ന് പറയുന്നു. മൻസുര എന്ന കോട്ടമതിലോടുകൂടിയ നഗരം അദ്ദേഹം പറയുന്നുണ്ട്. തെക്കേ ഇന്ത്യയിലെ പ്രസിദ്ധമായ വാസ്തുഗ്രന്ഥമാണ് മയൻ എഴു തിയ മാൻസുര. മയൻ മരുമക്കത്തായം പിന്തുടരുന്ന വിശ്വകർമ്മാവിന്റെ പിൻഗാമി യും മരുമകനുമായിരുന്നു. മെഹർഗാർഹ് കാലം 1, ബിസി 7000-5800 ആണ്. അതിനും

മുമ്പാണ് രാമായണകാലവും പരശുരാമകാലവും. അക്കാലത്ത് കേകയം അശ്വപതി ഭരിക്കുന്നു, മകൾ കൈകേയി അയോദ്ധ്യയിലെ ദശരഥന്റെ രണ്ടാം ഭാര്യയും ഭരതന്റെ അമ്മയുമാണ്. ഭരതന്റെ കേകയത്തിൽനിന്നുള്ള യാത്രയിൽ ഭാരുണ്ഡവനം, വീരമത്സ്യനഗരം, ശിൽപ്പിനഗരമായ ശിലാദ്രോനി (സിയാദ്രോനി) ലൌഹിത്യനദിക്കരയിൽ ലോഹഖനനവും ലോഹപ്പണിയും ചെ്യുന്ന ജനത, കൽപ്പതരു, ഇവ പറയുന്നു. ശിബികളുടെ സഹ്യരാജ്യത്തിലെ കാക്കതീയനഗരം അവിടെ നിന്ന് വന്ന മുത്തരയവംശം, ഇവ ശ്രദ്ധേയം. നാരായണിപ്പുഴ(നരണി(തീരത്തെ കാകതീപുരം വന്ദേരിനാട്ടിലാണെന്ന്ത് യാദൃഛികമല്ല. വന്ദേരിയുടെ ചരിത്രം വളരെ പുരാതനമാണ്. ഇപ്പോഴുള്ള ചരിത്രമെല്ലാം വെറും ഐതിഹ്യമാണ്. ശരിയായ ചരിത്രമാണ് ഞാനന്വേഷിക്കുന്നതും ലഭിച്ചതും.

അയോദ്ധ്യ എന്ന് ഫുണീഷ്യൻ, ബ്രാഹ്മി, ഹാരപ്പൻ ചിത്രലിപി ഇവകളിൽ എഴുതി നോക്കിയത് കാണുക. സാമ്യം നോക്കുക.

തട്ടയിൽനിന്ന് ലഭിച്ച ഒരു ലിഖിതത്തിന്റെ വായനയിൽ ഓം ശ്രീ എരുത തട്ടകവല്ലഭ എന്നാണ് ഉള്ളത്. വല്ലഭന്മാർ സഹ്യനിലു ള്ളവരാണ്. തെക്കേ ഇന്ത്യക്കാരാണ്.

Om Symbol of Somavansi
Sree (e)RUTHA

PPTHATT

TTEKHE

YA
VA
LA
BA

Om Sree Erutha (Rishabha) Thattekeya (Sa) Vallabha

SREE ERU TTHA

ശ്രീ(എ)രുത്ഥ(ഋഷഭ)

പ്‌ത്തട്ടകേ

PPTHAT-

TTEKHE

YA — യ
VA — വ
LA — ല
BHA — ഭ

ഓം ശ്രീ എരുത(ഋഷഭ) തട്ടകേയ(സ) വലഭ(സ)

എരുത് ഋഷഭമാണ്. ഋഷഭ തട്ടവല്ലഭ എന്നാൽ തട്ടയിലെ വല്ലഭന്മാരായ ഋഷഭന്മാർ. ചാലൂക്യ വല്ലഭ എന്നെല്ലാം പറയുന്നപോലെയാണ് തട്ട വല്ലഭ എന്ന് പറഞ്ഞിരിക്കുന്നത്.

## 5. ചെമ്പകാരാമം പുത്തൂർ ലിഖിതം



കൂനയച്ചനുആവണിയകപണകുടിയക
കുരുന്തു താഴരടിയാലവന്തു
പൾചഗചങ്കരപ്പരദേച്ചവർകളായാചകമപിരിച്ച
യിൻ കോവിൽ ചെയ്യപ്പാനാ............

ഭാഷ തമിഴ്. 5 വരി.അഞ്ചാം വരി അപൂർണ്ണം.

ചെമ്പകാരാമം പുത്തൂർ കന്യാകുമാരിജില്ല തോവാല ബ്ലോക്കിലാണ്.അവ്വയാർ ക്ഷേത്രത്തിനു പുറത്ത് റോഡിനോട് ചേർന്നുള്ള ചെറിയ കരിങ്കല്ലുക്ഷേത്രത്തിലാണ് ലിഖിതം. (റഫറൻസ്. വിനീഷ് കെ വി. പോസ്റ്റ് 441 ഫേസ്ബുക്ക്) വേറെ വിവരമൊന്നും പോസ്റ്റിൽ തന്നിട്ടില്ല. ചെമ്പകരാമൻ പുത്തൂരെന്നാണ് പോസ്റ്റിലുള്ളത്. തങ്കം രാമചന്ദ്രൻ കമന്റിൽ നാട്ടിൽ ചെമ്പ്രാംപൂരെന്നാണ് വിളിക്കുന്നതെന്ന് എഴുതുന്നു. ലിഖിതം വായിച്ച ശേഷം

എനിക്ക് മനസ്സിലായ ചില കാര്യങ്ങളാണ് ഇവിടെ പങ്കു വെക്കുന്നത്.

പുത്തനാറിനും പാലയാറിനും ഇടയിലുള്ള താഴക്കുടിയിലാണ് അവ്വയാർ ക്ഷേത്രം. ഇവിടെ വരുന്നവർക്കുള്ള വിശ്രമകേന്ദ്രം അഥവാ സത്രം ആയിട്ടാണ് ഈ ചെറിയ ക്ഷേത്രം പണിയിച്ചത് .അതിന്റെ രേഖയാണിത്. ഇപ്പോൾ കന്യാകുമാരിജില്ലയിലുള്ള ഈ പ്രദേശം മുമ്പ് തിരുവിതാംകൂറിന്റേതായിരുന്നു.ഇവിടെ വെച്ച് ചേരപാണ്ഡ്യചോളയുദ്ധങ്ങൾ നടന്നിരുന്നു. തിരുവിതാംകൂർ രാജാവിന് ഇവിടെ മാടവാലയം കോട്ടയും കൊട്ടാരവും ഉണ്ടായിരുന്നു. (ഇപ്പോഴും അടുത്ത് കോട്ടപ്പുറം എന്ന സ്ഥലനാമം കാണാം).യോദ്ധാക്കളുടേയും സഞ്ചാരികളുടേയും ആന കുതിര മുതലായവക്കും വാഹനങ്ങൾക്കും വിശ്രമസ്ഥാനമായിരുന്നു. ഇതിന് പഴയ പേര് കാട്ടുമാടം എന്നായിരുന്നു. പട്ടാമ്പിയിലെ കാട്ടിൽമാടം പോലെ. ഇവിടത്തെ ചെമ്പകവല്ലി എന്ന ദേവീനാമത്തിൽനിന്നാണ് ഗ്രാമനാമം വന്നത്. ചെമ്പകാരാമം (ചെമ്പകവല്ലിയുടെ ആരാമം).എന്നാണ് പേര്. ഇതിനെ നാട്ടുകാർ ചെമ്പ്രാംപൂരെന്ന് ചുരുക്കി വിളിച്ചതാവണം. ചെമ്പകരാമൻപിള്ള ഇവിടെ ജനിച്ചതിനാ

ലാണ് അദ്ദേഹത്തിന് ആ പേരു കിട്ടിയത്. മറിച്ചല്ല. ചെമ്പകാരാമത്തിനടുത്ത് തടാകം മല പൊയ്ക അണക്കെട്ട് അകത്തിയർ വെള്ളച്ചാട്ടം ഉലകൈ അരുവി ഇവയുണ്ട്. ഹനുമന്തനദി കോതയാർ ഇവ ഇതിലേ ഒഴുകുന്നു.

അതിർത്തികൾ:- തെക്ക് 3 ബ്ലോക്കുകൾ-നാഗർകോവിൽ, അഗസ്തീശ്വരം, രാജക്കമംഗലം. കിഴക്ക് തിരുനെൽവേലിയിലെ വള്ളിയൂർ ജില്ല.അടുത്ത നഗരങ്ങളായ പനഗുഡി പത്മനാഭപുരം. തോവാളൈയില് നിന്ന് അറവൈവായ് (ആരുവാമൊഴി)ചുരം വഴി ഗതാഗത പാത ഉണ്ട്. അതിലേ കച്ചവടക്കാരും ശൈവസന്യാസിമാരും സൈന്യങ്ങളും വന്നിരുന്നു. താഴരടിആലയം അഥവാ താഴക്കുടി അവ്വയാർക്ഷേത്രം ആദ്യകാലസംഘകാലം മുതലേ ശൈവസന്യാസിമാരുടെ സന്ദർശനസ്ഥാനമായിരുന്നു.

ലിഖിതത്തിൽ കാണുന്ന നാമങ്ങൾ:-

1 കൂനവായിലെ അച്ചൻ (കൂനയച്ചനു)

2. ആവണിയകം

3 പനഗുഡി (പണകുടി)

4 കുരുന്തു (കുരുമണ്ഡലം)

5 താഴരടിആലയം (താഴക്കുടി ആലയം) ഈ സ്ഥലങ്ങളിലെല്ലാം വരുന്ന പരദേശികളായ

ശങ്കരപ്പരിഷകൾക്ക് (ശൈവസന്യാസിമാർ) അഥവാ യാചകരായ ഭിക്ഷുക്കൾക്ക്, ആയാസം നീക്കാനായി, ഈ കോവിൽ നിർമ്മിച്ചു എന്നാണ് ലിഖിതം. ഇതിലെ കൂനവായിൽ , കുരുന്തു എന്നീ സ്ഥലങ്ങൾ പരവൂർ പഞ്ചായത്തിലാണ്. വേണാടിനും ദേശിങ്കനാടിനും ഇടയിലുള്ള പരവൂരിനെ ആറ്റിങ്ങൽ അമ്മത്തമ്പുരാട്ടിമാരാണ് ഭരിച്ചിരുന്നത്. ആദിത്യ ചോളന്റെ മകളായ ആദിച്ചൻ ഉമയുടെ കാലം മുതലേ അപ്രകാരമാണ്.

## 6 കാട്ടിൽമാടം ലിഖിതം



**പട്ടാമ്പി കൽത്തളിയുടെ വിമാനം പണി തീരാത്ത തിനാൽ നാഗലശ്ശേരി ഭാഗത്ത് ഭൂതങ്ങൾ ഉപേക്ഷി**

ച്ചുപോയതാണെന്നാണ് കാട്ടിൽമാടത്തെ കുറിച്ച് ഐതിഹ്യം. പട്ടാമ്പി ഗുരുവായൂർ റൂട്ടിൽ , പെരുമ്പിലാവ് നാഗലശ്ശേരി വഴിയിൽ ഒറ്റപ്പാലം താലൂക്കിലാണ് ഇത്. നാഗലശ്ശേരി പഞ്ചായത്ത് ചാലിപ്പുറത്താണ്. ഇപ്പോൾ 71 സെന്റ് ഭൂമിയിലാണ്. അടിത്തറ ദീർഘചതുരം. ഇതിന്റെ അൽപ്പവിമാനം ശ്രദ്ധേയമാണ്. ആദ്യകാലപല്ലവ, ചോളക്ഷേത്രങ്ങളിലും മുത്തരയക്ഷേത്രങ്ങളിലുമാണ് അൽപ്പവിമാനം.

കാട്ടിൽമാടം അൽപ്പവിമാനം



## മൂവർകോവിൽ ഭൂതീകേസരി ഇരുക്കുവേൽ( വിജ യാലയചോള, ആദിത്യചോള കാലം) അൽപ്പവിമാനം




## വിസലൂർ ആദ്യകാലചോളവിമാനം



◌ു

ഗൂഗിൾ മാപ്പിൽ ജൈനക്ഷേത്രം എന്നാണ് രേഖപ്പെ ടുത്തിയിരിക്കുന്നത്. എന്നാൽ പല്ലവ, ചോളക്ഷേത്ര മായിട്ടാണ് സാദൃശ്യം. പട്ടാമ്പി ശിവക്ഷേത്രം (കൈ ത്തളി) യോടാണ് ഐതിഹ്യം ഇതിനെ സംബന്ധപ്പെടു ത്തിയിരിക്കുന്നതും.

9ആം നൂറ്റാണ്ടിനു ശേഷമുള്ള പിൽക്കാലചോളക്ഷേ ത്രങ്ങളിൽ വളരെ വലിയ വിമാനമാണ് കാണുന്നത്. അതിനാൽ ചോളകാലമായ 7-8 നൂറ്റാണ്ടുകൾക്കും മുമ്പുള്ള പല്ലവകാലത്താവാം നിർമ്മിതി. ഏതാണ്ട് 19 ക്ഷേത്രങ്ങളെ കേരളത്തിൽ ചോളരുമായി ബന്ധിപ്പിച്ച് പറയാറുണ്ട്. ചിലത് ചോളനിർമ്മിതവും ചിലത് ചോളരാൽ പുനരുദ്ധരിക്കപ്പെട്ടതുമാണ്. അവയിൽ കാട്ടിൽമാടവും ഉണ്ട്.

1. വളവന്നൂർ പറങ്ങോട്ട് ചോളക്ഷേത്രം
2. തോവർചോല ഗുഹാക്ഷേത്രം
3. വലിയോറ കുണ്ടൂർചോല ക്ഷേത്രം എന്നിവ ഒരു ത്രികോണത്തിന്റെ മൂന്നു മൂലകളിലാണ്.
4. നാഗലശ്ശേരി കാട്ടിൽമാടം
5. കലശമല ചിറയിൽ ശ്രീവിഷ്ണു അകത്തിയൂർ
6. ചൊവ്വക്ഷേത്രം
7. ചിദംബരേശ്വരക്ഷേത്രം
8. കരിപ്പയിൽ ശ്രീ വടക്കൻ ചൊവ്വ അണ്ടത്തോട്ട്
9. ചേനക്കുളം മടക്കത്തറ
10. ചൂലൂർ ശിവക്ഷേത്രം തൃശൂർ
11. ഉടുമ്പൻചോല ഗണപതി
12. തൃശൂർ വടക്കുന്നാഥൻ
13. ചെല്ലിക്കാട്ടിൽ ചാഴൂർ
14. ചാലിപ്പറമ്പിൽ മറ്റത്തൂർ

15. മൂഴിക്കളം കുറുമശ്ശേരി
16. കല്ലടത്തൂർ പടിഞ്ഞാറങ്ങാടികർത്തായതി രകുരാമയാസികർക്
17. സ്കന്ദപുരം സുബ്രഹ്മണ്യ തൃശൂർ
18. മന്നഴി ശിവക്ഷേത്രം അകപ്പുറത്ത് തൃശൂർ
19. ചേരണന്തല വേലൂർ

**ലിഖിതം- മേർക്കു പളയഊർ കർത്തായതി രകുരാമയാസുകർക്സ് (ഴ്) (പ) യതസതരയസാളുമിക്ക് സതരകനസീക്ത്യകൂപശ്രീ മുടിക്കുതയതപ്തപ്രാളനമത് ബടമപ്തമുംമ് മീമാഞ്ചായാം ഞാനയക്ടഞാനം ( പിന്നെ ഥ കാരം കഴിഞ്ഞ് ഋത എന്നും കാണുന്നു) ആകെ 8 വരി. 11, 8, 10, 9, 9, 10, 9 എന്ന് 7 വരിയിൽ അക്ഷകം. 8ആം വരി 3 ആദ്യം, 2 അവസാനം ആകെ 5 അക്ഷരം മാത്രം.**




**മേർക്ക് പടിഞ്ഞാറ്.**

**പളയ ഊർ പഴയന്നൂർ. പടിഞ്ഞാറ് പഴയന്നൂർ കർത്താവായ (യതി) രഘുരാമയാജ്ഞികർക്കും ഭരത(പയത) സതരയ(ശത്രയ ശത്രുഘ്ന) സാളുമിക്കും (സാഡുപസ്വാമിക്ക്) സത്രകനാസിക്ത്യകൂപശ്രീമുടിക്ക് ഉടയ തപ്തപ്രാളനം. അത്ഭുതആപ്തം മീമാംസയുടെ ജ്ഞാനയജ്ഞജ്ഞാനം . ഥ (മംഗളം) ഋതം (രഥം)**

കാട്ടിൽമാടത്തിനു പടിഞ്ഞാറും കിഴക്കുമായി കടവ
ല്ലൂരും തിരുവില്വാമലയും പ്രസിദ്ധശ്രീരാമക്ഷേത്രങ്ങ
ളാണ്. പഴയന്നൂരും തിരുവില്വാമല ശ്രീരാമക്ഷേത്ര
വും അടുത്തടുത്താണ്. . പഴയന്നൂർ കർത്താവ്
കൊച്ചിപെരുമ്പടപ്പ് രാജാവാണ്. പാലക്കാട്ട് ചുരം
വഴി വരുന്ന സഞ്ചാരികൾക്കും യോദ്ധാക്കൾക്കും
തീർത്ഥാടകർക്കും ഇത് ഇടത്താവളമായിരുന്നിരിക്ക
ണം. ഇതിനും ചെമ്പകാരാമത്തിലെ ചെറിയ ക്ഷേത്ര
ത്തിനും (കാട്ടുമാടം) സദൃശമായ നാമം കാണുന്നു.
ഇവരണ്ടും സത്രം അഥവാ വിശ്രമകേന്ദ്രങ്ങളായി
ആരുവാമൊഴിച്ചുരവും പാലക്കാട് ചുരവും ഇറങ്ങി
വരുന്നവർക്ക് ഉപയോഗിക്കാനുള്ളതാണ്. പല്ലവകാല
നിർമ്മിതിയാണ്. ആദിത്യചോളൻ അപരാജിതപല്ല
വനെ തോൽപ്പിക്കുന്നതിനു മുമ്പ് പല്ലവസാമ്രാജ്യ
ത്തിലാണ് നാഗലശ്ശേരി ഉൾപ്പെട്ട പ്രദേശം ഉണ്ടായിരു
ന്നത്. (ആദിച്ചൻ ഉമയമ്മക്ക് ആറ്റിങ്ങലിലെ കാട്ടുമാടം
കിട്ടുന്നതിന്നു മുമ്പ് നാഗലശ്ശേരിയിലെ കാട്ടിൽ മാടം
ഉണ്ട്. അത് പല്ലവരുടേതാണ്) കുലോത്തുംഗന്റെ സാ
മ്രാജ്യം വയനാടു മുതൽ മലബാറിലെയും തിരുവന
ന്തപുരത്തേയും ഭൂഭാഗങ്ങളും ഉൾപ്പെട്ടതായിരുന്നു.
മലബാറിലെ അദ്ദേഹത്തിന്റെ അവസാനത്തെ അങ്ങാ
ടി ചാലിശ്ശേരിയായിരുന്നു. മുള്ളൂർമല (മുള്ളൂർക്കര)
ഓരി എന്ന കുറുനിലമന്നന്റെ (സംഘകാലം) പ്രദേശമാ
യിരുന്നു ഇതെല്ലാം. അത് പല്ലവരും ചോളരും ഭരിച്ചി
രുന്നു. കൊച്ചി ഭൂപതിമാരുടെ തന്ത്രിയുടെ പേരും
കാട്ടിലാമുറ്റം എന്നാണ്. കടവല്ലൂരിലും തിരുവില്വാ
മലയിലുമുള്ള രഘുരാമസ്വാമിക്കുള്ള ജ്ഞാനയജ്ഞം ,
മീമാംസായജ്ഞം എന്ന മംഗളകരമായ അത്ഭുത കർമ്മ
വും നാസിക്കിലെയും കേരളത്തിലേയും ഗതാഗതമാ
ർഗ്ഗങ്ങളുടെ അവകാശം ഉള്ളവനും കുപണശ്രീ

**അഥവാ കൂപകരാജ്യശ്രീയുടെ അധിപനുമായി ഇരിക്കുന്ന ശിവക്കന്തവർമ്മപല്ലവന്റെ കാലത്തേയാണ് ലിഖിതത്തിലെ ഭാഷയും പരാമർശങ്ങളും സൂചിപ്പിക്കുന്നത്.**







**നാലാംവരിയിൽ സതരണാ(നാ)സിക്ത്യകൂപശ്രീ എന്ന് കാണുന്നത് ആദികാലപല്ലവരാജാവ് ശതകർണ്ണി**

ശിവസ്കന്ദവർമ്മനെയും വനവാസികത്തിലെ
പുല്ലൂർ പെരുവലം നാഗരാജകുമാരി കുപണശ്രീ
യേയും അനുസ്മരിപ്പിക്കുന്നതിനാൽ നാഗലശ്ശേരി
യിലെ ലിഖിതം ശിവസ്കന്ധവർമ്മശതകർണ്ണി
പല്ലവകാലത്തേതാവണം. കേരളവും (പശ്ചിമതീരം)
ഉൾനാടുകളും തമ്മിലുള്ള ഗതാഗതം പശ്ചിമഘട്ട
ത്തിലെ ചുരങ്ങളിലൂടെയാണ്. നാസിക്, വനവാസിക
ത്തിലെ വയനാടൻ ചുരം , പാലക്കാട് ചുരം, ആരുവാ
മൊഴിച്ചുരം മുതലായവ ഇതിൽ പ്രധാനമാണ്. പാല
ക്കാടൻ ചുരത്തിനോടടുത്ത ഈ ലിഖിതത്തിൽ നാസി
ക്ക്, വയനാട്ടിലെ കൂപകരാജ്യം എന്നീ ചുരങ്ങളെ
കൂടി പറയുന്നത് അക്കാലത്ത് ഗതാഗതം പൂർണ്ണമാ
യും ശതകർണ്ണിമാരുടെ നിയന്ത്രണത്തിലാകയാലാണ്.
ബിസി 3ആം ശതകം മുതൽ എഡി 3ആം ശതകം വരെ
യുള്ള ശതകർണ്ണികാലത്താണ്, ശിവസ്കന്ദവര്മ്മൻ
പല്ലവൻ (എഡി 2-3 നൂറ്റാണ്ടി) നാഗനികയുടെ പിന്മു
റക്കാരിയായ വനവാസികത്തിലെ കുപണശ്രീയെ
വിവാഹം കഴിച്ച് ശതകർണ്ണിസാമ്രാജ്യത്തിന്റെ
അവകാശിയായത്. ഇക്കാലത്താവണം കാട്ടിൽമാടം
എന്ന സത്രം നിർമ്മിക്കപ്പെട്ടത്.

# നാസിക്കിലെ സത്രവും ലിഖിതവും



നാനേഘട്ട് ചുരം യാത്രക്കാരുടെ വിശ്രമസ്ഥലം



സങ്കർഷണ വാസുദേവ



## 7 രാമഗിരി ലിഖിതങ്ങൾ:-

4ആം നൂറ്റാണ്ടുമുതൽ ഇടമുറിയാതെ ലിഖിതങ്ങൾ കാണുന്ന വളരെ പ്രസിദ്ധമായ സ്ഥലമാണ് രാംതെക്ക് എന്ന രാമഗിരി. വടക്കൻഡെക്കാനും, ഗംഗാസമതലത്തിന്റെ കിഴക്കും നടുവിലുമുള്ള പ്രദേശങ്ങൾക്കും ഇടയിലുള്ള പ്രസിദ്ധഗതാഗതമാർഗ്ഗത്തിലാണ് ഇത്. സിന്ദൂരഗിരി, തപോഗിരി എന്നും പേരുകളുണ്ട്. വാകാടക സംസ്കാരത്തിന്റെ കേന്ദ്രസ്ഥാനമായ നാഗാർദ്ധൻ, ഹംലാപുരി(അമലാപുരി) ഇവ രാമഗിരിക്ക് 7 കിലോമീറ്റർ തെക്കാണ്. വാകാടകതലസ്ഥാനം നന്ദിവർദ്ധനം ഇവിടെയായിരുന്നു. ഹൈന്ദവരായ വാകാടകരാണ് ബുദ്ധമതത്തേയും പോഷിപ്പിച്ചിരുന്നത് എന്ന് ജംസ്തേദ്കർ ചൂണ്ടിക്കാട്ടുന്നു. രാമഗിരിയിൽ ഇപ്പോഴും 4 വാകാടകക്ഷേത്രം നശിക്കാതെ നില നിൽക്കുന്നുണ്ട്. കൂടാതെ രു ഗുഹാക്ഷേത്രവും ഗിരിമുകളിൽ ഒരു കൽത്തടാകവും ഉണ്ട്.ഗിരിക്ക് 200 മീ വടക്കുപടിഞ്ഞാറ് ചാലൂക്യരുടെ കാളികാക്ഷേത്രവും ഉണ്ട്. 12ആം നൂറ്റാണ്ടിലെ യാദവക്ഷേത്രവും തടാകവും 15ആം നൂറ്റാണ്ടിലെ വിജയനഗരക്ഷേത്രവും 18ആം നൂറ്റാണ്ടിലെ മറാത്താക്ഷേത്രവും ഇവിടെ ഉണ്ട്. 4 സംസ്കൃതലിഖിതവും 2 ഗ്രാഫിറ്റിയും ഉണ്ട്. ഇതിലെ 3 എണ്ണം കേവലനരസിംഹക്ഷേത്രഭിത്തിമേലാണ്. ഏറ്റവും ദീർഘമായ ലിഖിതം ലക്ഷ്മണക്ഷേത്രത്തിലാണ്.

### കേവലനരസിംഹക്ഷേത്രം

14 വരി നെയിൽഹെഡ്ഡഡ് ഗുപ്തബ്രാഹ്മി. പ്രഭാവതിസ്വാമിക്ക് പ്രഭാവതിഗുപ്തയുടെ സമ്മാനം. (സി 415-425) ക്ഷേത്രത്തിനു ചുറ്റും വിഷ്ണുവിന്റെ വിവിധഅവതാരങ്ങളുടെ

ചെറുക്ഷേത്രങ്ങളുണ്ട്.ത്രിവിക്രമനും വരാഹവും അട ക്കം. ഇവിടെ ഭാഗവതകൾട്ട് ശക്തമായിരുന്നു. നാഗ്ര, നന്ദപുരി, മാന്ദൽ ഇവിടങ്ങളിൽനിന്ന് വിഷ്ണുവിഗ്ര ഹങ്ങൾ കിട്ടിയിട്ടുണ്ട്. നാലാം നൂറ്റാണ്ടുമുതൽ വിദ ർഭയിൽ വൈഷ്ണവിസം ഉണ്ട്എന്നതിന് തെളിവായി ഇത് ചൂണ്ടിക്കാട്ടുന്നു.

## രുദ്രനരസിംഹക്ഷേത്രം

കേവലനരസിംഹക്ഷേത്രത്തേക്കാലും വലുതും പഴയതുമാണ്. നരസിംഹവിഗ്രഹം വളരെ വലു താണെങ്കിലും അതിന് ഭംഗി കുറവാണ്. 2 ചെറിയ ജനലിട്ട വാതിലിന് അലങ്കാരമില്ല. പുറത്തെ ചുമരിനും ഇല്ല. പാർശ്വത്തിൽ 8 അഗ്നികുണ്ഡം ഉണ്ട്. അവക്കു മുകളിലായി ചെറിയ പീഠവും. പണ്ട് അവയിൽ ദിക്പാലവിഗ്രഹങ്ങളുണ്ടായിരുന്നു. അത്തരം 2 വിഗ്രഹക്കഷ്ണം നാഗ്പൂരിലെ മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുണ്ട്.

ഗ്രാഫിറ്റികൾ:-

ഒന്ന് ക്ഷേത്രകവാടത്തിനടുത്ത് ചതുരത്തൂണിലാണ്. കനമുള്ള ത്രികോണാകൃതിയിലുള്ള , ഡക്കാൻശൈലി ലിപിയിൽ 5ആം നൂറ്റാണ്ടിലെ വാകാടകകദംബ ലിപി യിൽ ഉരുണ്ട അക്ഷരത്തിൽ ശ്രീ മതനലോപാ എന്നാണ് (ശ്രീമദനലോപാ) രണ്ടാമത്തേത് ഗർഭഗൃഹത്തിനു മുകളിലെ ചതുരത്തൂണിലാണ്. ലിപി സമാനമാണ്. അവസാനത്തെ ചതുരലിപിയിൽ (ഥ) നടുക്ക് ബിന്ദു ഉണ്ട്. 6ആം നൂറ്റാണ്ടിലെ ചാലൂക്യഭാഷയിൽ ഭാരതനാഥ എന്നാണ് . ഈ ഗ്രാഫിറ്റി ഉള്ള തൂണിൽ ഒരു സംസ്കൃതലിഖിതം ഉണ്ട്. അതുപോലെ ഒന്ന് വലത്തെ തൂണിലുമുണ്ട്. ഇവ തമ്മിൽ ഇരുമ്പു കൊണ്ട് ബന്ധി ച്ചിരിക്കുന്നു. (ഇത് പുതിയ ബന്ധനമാണ്). ഗർഭഗൃ

ഹത്തിനു മുന്നിലുള്ള ഈ 2 ലിഖിതം ഒരേ കാലത്ത് എഴുതപ്പെട്ടു. ഒരേ ലിഖിതത്തിന്റെ ഭാഗമാണ്. (ഇന്ത്യ ൻ ആർക്കിയോളജി 1982-1983) തെക്കേ മുക്കിലെ പ്രഭാ വതിഗുപ്താലിഖിതവുമായി പലരും ഇതിനെ തെറ്റി ദ്ധരിച്ചിട്ടുണ്ട്. എന്നാലിവ രണ്ടും യാദവകാലലിഖിത ങ്ങളാണ്. ഇവയെ കേവലനരസിംഹസ്വാമിലിഖിതം രാംതെക്ക് 1, 2 എന്ന് പേരിട്ടിരിക്കുന്നു.

രാംതെക്ക് 1

ത്രിവിക്രമപദോദ്ഭൂതവന്ദനീയാ സരസ്വതീ
സർവ്വജ്ഞസ്യാപി ശിരസാ രസാലംകൃതശോഭനാ
കാമദേവസുതാ ശാർങ്ഗദേവസ്താർക്കികശേഖരാ
ത്രിവിക്രമകവേർവാദ്യോനൌതിശ്രീനൃഹരിംസദാ
സിംഹണരാജ്യേശാർവ്വരിവത്സരേ അംഗം
വൈകല്യതാം ഏതി രാമേഭക്തസ്യസർവ്വദാ
സമുദ്ഗലമകം സുകൃതിജാനതു

ത്രിവിക്രമകവിയാൽ  പുകഴ്ത്തപ്പെട്ടവനായ ശാർങ്ഗ ദേവൻ എന്ന താർക്കികശേഖരനായ പണ്ഡിതനാണ് (കാമദേവപുത്രൻ) നൃഹരിയെ ഗീതവാദ്യനൃത്തസമേ തം ശ്ലാഘിക്കുന്നത്. സിംഗണന്റെ ഭരണകാലം ശർവ്വരി സംവത്സരം .രാമഭക്തരും സദാ സുകൃതികളുമായ എല്ലാവരും അംഗവൈകല്യം ഇല്ലാത്ത ഈ സ്തുതി പാടുന്നു. ബൃഹസ്പതിവർഷത്തിലെ 34ആം വർഷ മാണ്  ശാർവ്വരി. ഇത് എഡി 1240 ആണ്. നാഗരിലിപി യിൽ ഗദ്യപദ്യമിശ്രമായ ലിഖിതത്തിൽ ശ്ലേഷവും സമുദഗയമകവും (ഒരേ അക്ഷരം രണ്ട് അർത്ഥം)ഉണ്ട്. വൈകല്യതാം ഭക്തസ്യ എന്നും വൈ  കല്യതാം ഭക്ത സ്യ എന്നും പിരിച്ച് വായിക്കാം. സിംഗണൻ, നൃസിം ഹം എന്ന് രാജാവിനും ദേവനും സ്തുതിയാണ്. പാറ്റ്ന ലിഖിതം കവിചക്രവർത്തി എന്ന് സിംഗണനെ

വിളിക്കുന്നു. ത്രിവിക്രമഭട്ടന്റെ സംഘത്തിലെ പലരും സിംഹണസദസ്സിൽ ഉന്നതസ്താനം വഹിച്ചിരുന്നു, ഉദാ ചങ്കദേവനെന്ന ജൌതിഷി, നളദമയന്തികഥ എഴുതിയ ത്രിവിക്രമഭട്ടൻ, ആ ത്രിവിക്രമഭട്ടവാൽ പുകഴ്ത്തപ്പെട്ട ശാർങ്ദദേവൻ. (ലിഖിതത്തിലെ സ്തുതി രചിച്ചു) രണ്ട് ത്രിവിക്രമന്മാരുണ്ടായിരുന്നു. ഒരാൾ 10ആം നൂറ്റാണ്ടിലും ഒരാൾ 13ആം നൂറ്റാണ്ടിലും. ആദ്യത്തെ ആൾ ശാണ്ഡില്യഗോത്രം.  നളചമ്പുകാരൻ. രണ്ടാമൻ മദാലസചമ്പു രചിച്ചയാലാണ്. ജൽഹണന്റെ സൂക്തിമുക്താവലിയിലെ ഒരു ശ്ലോകം 1258ലെ ഈ ത്രിവിക്രമനാണ് രചിച്ചത്. ആദ്യത്തെ ത്രിവിക്രമനെ രണ്ടാമത്തെ ത്രിവിക്രമൻ അനുകരിച്ചിരുന്നു. സിംഗണന്റെ സേനാധിപനായ രാമൻ (ശ്രീ രാമൻ) കോലേശ്വരപത്രനായിരുന്നു . അദ്ദേഹം ഗുജറാത്ത് സൈനികമുന്നേറ്റത്തിൽ വീരമൃത്യു വരിച്ചു.

രാംതെക്ക് 2.

ആസീദ വൈന്യപുരേ ശ്രിയാം അധിപതിശ്ചാമുണ്ഡ നാമദ്വിജഃ പുത്രസ്തസ്യ ബഭൂവ കാസരപുരേ ശ്രിമാൻ കവി ശ്രീധരഃ തത്പുത്രാ സുകതി ത്രിവിക്രമകൃതി സാഹിത്യരത്നാകരശ്ചക്രേ രാഘവസോദരേണ സഹിതാ ശ്രീരാമസംസേവനം.

വൈണ്യപുരത്ത് ശ്രീഭണ്ഡാരാധിപതിയായ ചാമുണ്ഡനെന്ന ബ്രാഹ്മണന്റെ മകൻ കവി ശ്രീധരൻ. അദ്ദേഹം കസരപുരത്താമ് വാസം. അദ്ദേഹത്തിന്റെ മകനായ ത്രിവിക്രമൻ സാഹിത്യരത്നാകരൻ, സഹോദരനായ രാഘവനോടുകൂടി ശ്രീരാമനെ സേവിച്ചു. ശാർദ്ദൂലവിക്രീഡിതത്തിലെഴുതിയ ഇതിൽ മദാലസാചമ്പൂകാരനായ ത്രിവിക്രമൻ സ്വന്തം ചരിത്രം പറയുന്നു . 3 തലമുറ പറയുന്നുണ്ട്. ചാമുണ്ഡബ്രാഹ്മണൻ,

അദ്ദേഹത്തിന്റെ നാടും ജോലിയും. മകൻ ശ്രീധരന്റെ നാട്. അദ്ദേഹത്തിന്റെ മക്കളായ ത്രിവിക്രമനും രാഘവനും രാമഭക്തരാണ്.

ഇവ കൂടാതെ രാമചന്ദ്രകാലത്തെ രാംതെക്ക് ലിഖിതം ഉണ്ട്. 13ആം നൂറ്റാണ്ടിന്റെ അവസാനം ഭരിച്ച യാദവരാജാവാണ് രാമചന്ദ്രൻ. ഹൈഹയരാജവംശത്തിന്റെ റായപുരം ശാഖയിലെ രാജകുമാരന്മാരാണ് സിംഹണനും രാമചന്ദ്രനും. ലക്ഷ്മണക്ഷേത്രത്തിന്റെ ഗർഭഗൃഹത്തിന്റെ വലത്തുവശത്തെ വാതിലിലെ വലിയ സ്ലാബിലാണ് ലിഖിതം. ആദ്യത്തെ 1-28 വരെ ശ്ലോകം യാദവവംശത്തിന്റെ ഉത്ഭവം പറയുന്നു. യദു, വില്ലമൻ, ആ വംശത്തിലെ ജൈത്രപാലൻ (ജയ്തുംഗി) എഡി 1191- 1210 കാലത്തെ ജയ്തുംഗി കാകതീയരുദ്രദേവനെ പരാജയപ്പെടുത്തി. ആന്ധ്ര,ചോള,ഗുർജ്ജരരേയും തോൽപ്പിച്ചു. സിംഹണൻ യുദ്ധക്കളത്തിലെ വിജയം കൂടാതെ ജീവിതത്തിലും പരമശാന്തി നേടി. പിൻഗാമി കൃഷ്ണൻ വിശ്രാമതരുവായി ഭൂമി മുഴുവനും ദാനം ചെയ്തു.

28-29 ശ്ലോകം രാമചന്ദ്രനെ പറയുന്നു ഇദ്ദേഹം എഡി 1271-1310 വരെ ഭരിച്ചു. അമ്മാമനാണ് മഹാദേവൻ. മഹാദേവപുത്രനായ അമ്മനൻ, രാമചന്ദ്രന്റെ പിതാവ് കൃഷ്ണനെപ്പോലെ അമ്മാമനെ വധിച്ചു. അഥവാ രാമചന്ദ്രനാവാം അമ്മനനെ വധിച്ചത് വ്യക്തമല്ല. 30ആം ശ്ലോകം പറയുന്നത് രാമചന്ദ്രൻ അന്തഃപുരത്തിലെ സുഖഭോഗം അനുഭവിക്കാനായി ഭരണം രാഘവനെ ഏൽപ്പിച്ചു എന്നാണ്.അദ്ദേഹം രാജായിയെ വിവാഹം ചെയ്തു. ലക്ഷ്മണക്ഷേത്രം പുനരുദ്ധരിക്കാൻ മയീദേവനെ ഏൽപ്പിച്ചു. രാഘവൻ റായ് രാംദേവിന്റെ ഉപമന്ത്രിയായിരുന്നു. അദ്ദേഹം രാമചന്ദ്രന്റെ

പുത്രീഭർത്താവ് ഹരപാലദേവനുമൊത്ത് ദില്ലി സുൽത്താനുമായി യുദ്ധം ചെയ്തു. നൂഹി സിഫിറെന്ന അമീർഖുസ്രു ഖാനാൽ വധിക്കപ്പെട്ടു.

രാമമാഹാത്മ്യം , സിന്ദൂരഗിരിമാഹാത്മ്യം എന്ന് 2 കൃതി രാഘവകാലത്ത് ഉണ്ടായി. സംസാരതരണമാർഗ്ഗം അന്വേഷിച്ച രാഘവന് ഗുരു ഉപദേശിച്ചതാണ് സിന്ദൂരഗിരിമാഹാത്മ്യം. ദശാവതാരത്തിൽ മുഖ്യമാണ് രാമൻ. താപഗിരിയെന്ന രാമഗിരിയിൽ രാമനും ഹനുമാനും നിത്യം വസിക്കുന്നു. രാമനുമുമ്പ് കൃതയുഗത്തിൽ ഇവിടെ നരസിംഹമാണ് വസിച്ചിരുന്നത്. മലക്ക് സിന്ദൂരനിറം ഹിരണ്യന്റെ രക്തത്താലാണ് വന്നത്. ഇവിടെ രാമനും നൃസിംഹത്തിനുമാണ് പ്രാധാന്യം. അഗസ്ത്യൻ ബ്രഹ്മാവിൽനിന്ന് കേട്ട മാഹാത്മ്യം രാമന് പറഞ്ഞുകൊടുത്തു. രാമനെ ഇവിടെ പ്രതിഷ്ഠിച്ചതും അഗസ്ത്യനാണ്. വിന്ധ്യന്റെ തെക്കേ സാനുവിലാണ് അഗസ്ത്യാശ്രമം. വിന്ധ്യസ്യ ദക്ഷിണേ പാർശ്വേ സമീപേ നന്ദിവർദ്ധനാഗൌനാസ്യഗ്നികോണേ വൈനൈരൃത്യേ കുംഭജസ്യവൈ. ഭൈരവദ്വാരത്തിനടുത്ത് രാമക്ഷേത്രത്തിൽ അഗസ്ത്യൻ തപസ്സു ചെയ്തു. ഏകാദശികളിൽ വ്രതം എടുത്ത് ഇവിടെ വസിക്കുന്നവർക്ക് ലഭിക്കുന്ന പുണ്യം പറയുന്നു. നാലു ദ്വാരപാലകരുണ്ട് ഇവിടെ. ഘണ്ടേശ്വര, സുധേശ്വര(സിദ്ധേശ്വര), കേദാരേശ്വര, ആഞ്ജനേയ. അംബാതീർത്ഥത്തിനു ചുറ്റുമായി 8 തീർത്ഥമുണ്ട്. രാമഗിരിക്ക് കുതിരലാടാകൃതിയാണ്. കിഴക്കേ അറ്റത്താണ് അംബാതീർത്ഥം. ചുറ്റും നിറയെ ക്ഷേത്രങ്ങളാണ്. അഷ്ടതീർത്ഥങ്ങൾ:- 1 ഗംഗാസ്രോതസ്സ്, 2 ശംഖതീർത്ഥം 3 അഗ്നിതീർത്ഥം 4 അംബികാപതി 5 വരുണതീർത്ഥം 6 ശുക്ലതീർത്ഥം 7 നൃസിംഹതീർത്ഥം 8കുരുക്ഷത്രതീർത്ഥം

ഇതു കൂടാതെ തീർത്ഥപാഞ്ചാലം എന്ന് 5 തീർത്ഥം ഉണ്ടായിരുന്നതിൽ ഇപ്പോൾ 3 എണ്ണമേ ഉള്ളു. ലക്ഷ്മീ തീർത്ഥം, ഹംസതീർത്ഥം, ചക്രതീർത്ഥം, ധർമ്മതീർത്ഥം( ഇവിടെ വില്ല് സമർപ്പിക്കണം) പിതൃതീർത്ഥം ഇവ പഞ്ചതീർത്ഥം. ഇപ്പോൾ രാമഗയ എന്നാണ് ഈ പുണ്യ സ്ഥലത്തിന് പേര്. പടിഞ്ഞാറുനിന്ന് തുടങ്ങി ഗിരിപ്രദക്ഷിണം . അവിടെ അശ്വമേധതീർത്ഥം. സുരനദി കലിപാനദീസംഗമത്തിനടുത്ത് , പടിഞ്ഞാറ് മണികാളകുണ്ഡലം തെക്ക് മോക്ഷകുണ്ഡം എന്നീ തീർത്ഥങ്ങളുണ്ട് .ലിഖിതത്തിൽ രാമതീർത്ഥം കർപ്പൂരവാപി സിന്ദൂരവാപി ഇവ പറയുന്നുണ്ട്. വടക്കേ ഗിരിപാർശ്വത്തിലാണ് കർപ്പൂരവാപി. നാലു വശം കല്ലു പടുത്ത് കെട്ടിയിട്ടുണ്ട്. പടിഞ്ഞാറ് 5 ഗർഭഗൃഹമുള്ള ക്ഷേത്രസമുച്ചയത്തിൽ 3 എണ്ണം ശിഖരമുള്ളതാണ്. പടിഞ്ഞാറുള്ളത് 13ആം നൂറ്റാണ്ടിലെ ഹേമന്ത്പന്ഥാ ശൈലിയിലാണ്. സിന്ദൂരവാപി ആഴമേറിയതാണ്. അതും കല്ലു പടുത്തതാണ്, പ്രവേശനദ്വാരമുണ്ട്. ഇത് മറാത്തകാലത്താണ്. യാദവകാലത്തിനു മുമ്പുള്ള ഒരു നിർമ്മിതി വടക്ക് ഭാഗത്ത് ഉണ്ട്. ്രധാനക്ഷേത്രസമുച്ചയത്തിനു കിഴക്ക് കുന്നിൻമുകളിലാണ് വാപി. അതിന്നടുത്ത് രാമതീർത്ഥം. ഇപ്പോഴത് സീതയുടെ പേരിലാണ് അറിയുന്നത്. ലിഖിതം സീതാകുണ്ഡം പറയുന്നില്ല.

ഈശാലായാം പുരാനാമധുനാ പുഷ്കരം ശുഭം രാമതീർത്ഥം ഇദാനീം തു രാമസ്നാനേനതേ ഭവേത് എന്ന ശ്ലോകം വെച്ച് മിറാഷി സ്ഥലനാമം പണ്ട് ഈശാലാപുരം എന്നാണെന്ന് പറയുന്നു.

3 ഉപദേവതമാരും ശൈവമാണ്. ഗജേന്ദ്രവദന, ധർമ്മേശ്വര, ധൂമ്രാക്ഷ എന്നിവരിൽ ധൂമ്രാക്ഷസ്ഥാനത്തു വെച്ചാണ് ഉത്തരരാമായണത്തിൽ പറയുന്ന ശൂദ്രമുനി

ശംബൂകനെ വധിച്ചതെന്ന് കരുതപ്പെടുന്നു. രാവണന്റെ ചന്ദ്രഹാസത്താലാണത്രെ വധിച്ചത്. ഈ ക്ഷേത്രം ആദ്യം മുക്തീശ്വരന്റെ യക്ഷ(രാക്ഷസ)ക്ഷേത്രമായിരുന്നു. ഗിരിമേൽ 6 അവതാരം പൂജിക്കപ്പെടന്നുണ്ട്. ഗോപാലൻ ഗോപികളോടുകൂടി പൌർണ്ണമിനാളിൽ 2 ക്ഷേത്രങ്ങളിൽ. നൃസിംഹം ആദികോലം എന്ന വരാഹം . ഇത് നരസിംഹക്ഷേത്രത്തിനടുത്ത്, വാകാടകരുടെ വലിയ വരാഹമൂർത്തിക്കും അടുത്താണ് . ദശരഥനും ശ്രീരാമചന്ദ്രനും ലവകുശന്മാരും ഇവിടെ ജീവിക്കുന്നു എന്ന് വിശ്വാസം. മഹാസിദ്ധി, മഹാഭൈരവൻ ഇവർക്കും ക്ഷേത്രമുണ്ട്. മഹാസിദ്ധിക്ഷേത്രത്തിൽ അഷ്ടമാതൃകകളുണ്ടായിരുന്നു . ഇപ്പോളവ കാണാനില്ല. കർപ്പൂരവാപി പരിസരത്തേക്ക് മാറ്റി പ്രതിഷ്ഠിച്ചു. മഹാഭൈരവനു പകരം ഇപ്പോൾ ഭോഗരാമനാണ്. രാമന്റെ പരിവാരങ്ങളിൽ പ്രധാനിയായ ഹനുമാൻ (ഭൈരവാവതാരമായ പവനജൻ) 5 ശിരസ്സോടും ചന്ദ്രകിരീടത്തോടും 10 കൈകളോടും ത്രിനേത്രത്തോടും കോടി സൂര്യപ്രഭയോടും കൂടി അകത്തെ പ്രദക്ഷിണവഴിയിലെ ഹനുമക്ഷേത്രത്തിലുണ്ട്. അത് ലക്ഷ്മണക്ഷേത്രത്തിനു തൊട്ടാണ്. ലക്ഷ്മണക്ഷേത്രത്തിലാണ് വാകാടകലിഖിതം. ലക്ഷ്മണനെ അനന്തനാഗം, ശംഖ് ഇവരുടെ അവതാരരൂപമായി പൂജിക്കുന്നു. മുമ്പ് ഇത് ഒരു നാഗക്കാവായിരുന്നു. അനന്തനാഗമായ ലക്ഷ്മണക്ഷേത്രമായി മാറ്റി. രാമനടുത്ത് സീത. സീതയെ സ്മരിച്ചാൽ സർവ്വപാപമുക്തി ഫലം. ശ്രീരാമന്റെ നിരവധി (വിഷ്ണു)വിഗ്രഹങ്ങളുണ്ട്. ലക്ഷ്മണക്ഷേത്രത്തിനു പിന്നിലെ പ്രധാനരാമക്ഷേത്രത്തിൽ ആദിരാമനാണ്. വാകാടകക്ഷേത്രത്തിലെ ഭോഗരാമൻ ഇപ്പോൾ മഹാനുഭാവ സെക്റ്റിന്റെ അധീനത്തിലാണ്. ചെറിയ വാകാടകക്ഷേത്രം ഗുപ്തരാമനാണ് പ്രതിഷ്ഠ.

ഗിരി കയറുമ്പോൾ പാറയുടെ ചെറിയ ഗുഹയിലാണി ത്. ശംഖരാമൻ എന്ന പേരിലുള്ളത് ലക്ഷ്മണനാണ്. ഭരതനാവണം എന്ന് തോന്നുന്നു. ശംഖാവതാരം ഭരത നാണല്ലോ. ലിഖിതാവസാനം ശാർദ്ദൂലവിക്രീഡിത ത്തിൽ രാമചന്ദ്രാഷ്ടകമാണ്. ആദിപുരുഷനായ വി ഷ്ണുനാരായണനാണ് അദ്വൈതസിദ്ധാന്തപ്രഭുവായ രാമനെന്നും അമൃതസാഗരം കടഞ്ഞുകിട്ടിയ രാമനാമം ജപിച്ചാൽ നിർവ്വാണം ലഭിക്കുമെന്നും രാമായണത്തി ലെ കഥാനായകനായ രാമനെ ഗിരിയിൽ പ്രതിഷ്ഠിച്ച ത് അഗസ്ത്യനാണെന്നും ഇതിൽ പറയുന്നു.

രാമഗിരിയിലെ രാംതെക്ക് 1 ലിഖിതത്തെ വാകാടകലി ഖിതമെന്നും പ്രഭാവതിഗുപ്തലിഖിതമെന്നും പറ ഞ്ഞിരുന്നു. പിന്നീട് ഇത് പ്രഭാവതിഗുപ്തയുടെ മകൾ തന്റെ അമ്മാമനായ ഘടോത്കചഗുപ്തനെ വിവാഹം കഴിച്ചശേഷം അമ്മയുടെ പേരിൽ പണികഴിച്ച ക്ഷേത്ര ത്തിൽ ആ മകളാണ് രേഖപ്പെടുത്തിയതെന്ന് തീരുമാന മായി. മരുമകളെ അമ്മാമൻ വിവാഹം കഴിക്കുന്ന ദാക്ഷിണാത്യരീതിയാണ് പ്രഭാവതിഗുപ്തയുടെ മക ളുടെ വിവാഹത്തിലെന്നത് ശ്രദ്ധേയമാണ്.

ചന്ദ്രഗുപ്ത 2 ന്റെ പരമ്പരഃ

1 . ചന്ദ്രഗുപ്ത 2

2. 3 മക്കൾ പ്രഭാവതിഗുപ്ത, കുമാരഗുപ്ത 1, ഘടോത്കചഗുപ്ത

3. പ്രഭാവതിഗുപ്തക്ക് വാകാടകരുദ്രസേന 2 വിൽ ദിവാകര,ദാമോദര, പ്രവരസേന 2 (ഭ്രാതാ) മുതലായ 3 ആൺമക്കൾക്കു ശേഷം മുണ്ഡാ (മകൾ). മുണ്ഡാ ചെറിയ അമ്മാമനായ ഘടോത്കചനെ വിവാഹം ചെയ്തു. (ഗുപ്തവാകാട കവൈവാഹിക ബന്ധം)

പ്രഭാവതിഗുപ്ത കുബേരനാഗപുത്രിയായതിനാൽ നാഗവംശജയാണ്. സ്വാഭാവികമായും മുണ്ഡയും നാഗവംശജയാണ്. ഘടോത്കചഗുപ്തന്റെ ആകസ്മികമായ മരണം കാരണം മുണ്ഡ സ്വഗൃഹത്തിലേക്ക് തിരിച്ചുവന്നു.പ്രവരസേനൻ അവളെ ബലാത് വീട്ടിലേക്ക് കൊണ്ടുവന്നു എന്നാണ് കാണുന്നത്. അവൾ പ്രവരപുരും (പൌനാർ) എന്ന പിതൃഗൃഹത്തിലേക്ക് വന്നു .ഇതാണ് നന്ദിവർദ്ധനമെന്ന വാകാടകതലസ്ഥാനം. 5ആം നൂറ്റാണ്ടിൽ ഈ തലസ്ഥാനം ഉപേക്ഷിക്കപ്പെട്ടു. അതിനു മുമ്പാണ് ഈ തിരിച്ചുവരവ്. എന്നാൽ നളന്മാർ വാകാടകരെ തുരത്തിയ ശേഷം ഭവദത്തവർമ്മന്റെ ശാസനം നന്ദിവർദ്ധനത്തിൽനിന്നാണ്. പ്രവരസേനൻ നന്ദിവർദ്ധനത്തെ സ്വനാമത്തിൽ പ്രവരപുരം ആക്കിയതാണ്. പ്രവരസേനകാലം കഴിഞ്ഞതോടെ പഴയ പേരുതന്നെയായി.  പ്രവരസേനന്റെ 16ആം ഭരണവർഷമാണ് പ്രവരപുരം ശാസനം. .ഇക്കാലത്ത് പ്രഭാവതി ജീവിച്ചിരിക്കുന്നുണ്ടെന്ന് പ്രഭാവതിയുടെ രാമഗിരി ചാർട്ടർ തെളിയിക്കുന്നു.
സ്വഗൃഹത്തിലെത്തിയ മുണ്ഡാ ധർമ്മകാര്യങ്ങൾ ചെയ്യാനാരംഭിച്ചു. ക്ഷേത്രം നിർമ്മിച്ച് അവിടെ പ്രഭാവതി സ്വാമിൻ എന്ന വിഷ്ണുവിഗ്രഹം പ്രതിഷ്ഠിച്ചു. ഇതിനെ പ്രഭാവതി രാമഗിരിസ്വാമിനെന്നാണ് വിളിക്കുന്നത്. കേവലനൃസിംഹക്ഷേത്രത്തിനടുത്ത് രുദ്രസേനസ്മരണക്ക് രുദ്രനൃസിംഹക്ഷേത്രം പണിതു. നൃസിംഹക്ഷേത്രത്തിന് പ്രാസാദം പണിതു. ലിഖിതം കാണുന്ന ശിലാക്ഷേത്രം (പ്രഭാവതിസ്വാമിൻ) അമ്മയുടെ പുണ്യത്തിനായി പണിതതാണ്. അന്നേക്ക് പഴയ ക്ഷേത്രം ജീര്ണ്ണാവസ്ഥയിലായതിനാലാണ് അമ്മക്കു വേണ്ടി പുതിയത് നിർമ്മിച്ചത്.

ഇവ കൂടാതെ കദളീവാടകത്തിൽ (രാമഗിരിക്ക് 2 കിമീ വടക്ക് കേലാപൂർ) സുരാനദീതടത്തിലും നിർമ്മിതി ചെയ്തിട്ടുണ്ട്. ഇപ്പോൾ നിരന്തരമായ വെള്ളപ്പൊക്കത്താൽ അവ നശിച്ചിരിക്കുന്നു. സുരനദി രാംഗിരിയിലെ കിഴക്ക് കൃത്രിമതടാകമായ ഖിണ്ഡിയിലേക്കാണ് ഒഴുകുന്നത്. രാമഗിരിയുടെ വടക്ക്, കിഴക്ക് താഴ്വരകളിൽ പഴയ സുദർശനതടാകത്തിന്റെ പുതിയ നിർമ്മിതിയാണിത്. കോൾട്ടേ പറയുന്നത് പണ്ട് സ്റ്റേജ് തടാകങ്ങൾക്ക് സുദർശന പ്രിയദക്ശന എന്നാണ് പേരിട്ടിരുന്നത് എന്നാണ്. ശകം 103ൽ(എഡി 180) ശകക്ഷത്രപ രുദ്രസിംഹ 1 (ഗുണ്ടഃ ലിഖിതം വാപീയാനീതബന്ധാപീഠ ച സർവ്വസത്വാനാം ഗിതസുഖാർത്ഥം സുദർശന അഥവാ പ്രിയദർശനതടാകം നിർമ്മിക്കുന്നത് പറയുന്നു. ചന്ദ്രഗുപ്തന്റെ രാഷ്ട്രീയൻ പുഷ്യഗുപ്തൻ ഗിരിനഗറിൽ(ജുന്നാർ) സുദർശനതടാകം ഉണ്ടാക്കി. ഇദം തടാകം സുദർശനം ഗിരിനഗരാദ്. ഇത് പലവട്ടം വെള്ളപ്പൊക്കത്തിൽ നശിച്ച് പുനർനിർമ്മിച്ചു. യവന രാജാവ് തുസഫ്ഫൻ അശോകനുവേണ്ടി ഇത് പുനർനിർമ്മിച്ചിട്ടുണ്ട്. ഗുപ്തസംവത് 136-138 )ശകം 377-79) പർണ്ണദത്തപുത്രനും സ്കന്ധഗുപ്തന്റെ ഗവർണ്ണറുമായ ചക്രപാലിതൻ അത് പുനർനിർമ്മിച്ചു. ശകം 380-ൽ സ്വാമില്ലദേവൻ വാഫിമിനടുത്ത് ഒരു സുദർശന തടാകം ഉണ്ടാക്കി. ഹിസ്സേ ബൊറാലുലിഖിതം ശക 39- (എഡി 458-59) 10 കിമീ വാകാടകതലസ്ഥാനം വത്സഗുത്മത്തിൽനിന്ന് തെക്ക് ദേവസേനന്റെ റാഫിം സ്ഥിതിചെയ്യുന്നു. രാമഗിരിക്കടുത്തുള്ളതും വത്സഗുൽമത്തിലേതുപോലെയുള്ള സുദർശനമാണ്.

സിന്ദൂരഗിരിമാഹാത്മ്യം- കദളീവാടിക അഥവാ കദളീവനം രാമഗിരി നിൽക്കുന്ന സ്ഥലമാണ്. ഗിരിക്ക് കിഴക്ക് സുരനദി ഒഴുകുന്നു. അതിന് വടക്കാണ് സരോവ

രം. തൊട്ടടുത്ത് ഹനുമാൻക്ഷേത്രമുണ്ട്. ഗിരിക്ക് വടക്കുള്ള കപിലനദി വെള്ളപ്പൊക്കക്കാലത്ത് സുരനദിയോട് ചേരുന്നു. രാമചന്ദ്രന്റെ കാലത്ത് ലിഖിതത്തിൽ കദളീവനം (വാടകം) ഒഴികെ മറ്റെല്ലാം പറയുന്നുണ്ട്. സ്വാമിരാജന്റെ നാഗാർദ്ധൻ പ്ലേറ്റ് പ്രകാരം ശൂലനദിയാണ് സുരനദി (മിറാഷി)

ഇവിടത്തെ ലിഖിതപ്രകാരം കദളീവാടകത്തിലെ തടാകത്തിനടുത്ത് സുദർശനമായ ഈശ്വരവിഗ്രഹം പ്രതിഷ്ഠിച്ചു. (രുദ്രസേനന്റെ ഇഷ്ടദേവതയാണ് സുദർശനചക്രപാണി, തടാകവും ചക്രതീർത്ഥമെന്ന് വിളിക്കപ്പെട്ടു). പഴയ ക്ഷേത്രത്തിന്റെ അവശിഷ്ടമായി ഇഷ്ടിക കൂട്ടിയിട്ടിരുന്നു, അവിടെ നിന്നാണ് ലിഖിതം കിട്ടിയത്.രാമഗിരിയിലെ ദേവന്റെ ആവശ്യത്തിനായി ഭൂമി വാങ്ങി ദാനം ചെയതതും ലിഖിതത്തിലുണ്ട്. ഭൂമിയുടെ അരഭാഗം ദേവന്റെ ആവശ്യത്തിനാണ്. അരഭാഗം പ്രഭാവതി, രുദ്രസേനന്മാരുടെ പുണ്യത്തിനായി ദാനം ചെയ്യുന്നു. ഇക്കാലത്ത് പ്രഭാവതിഗുപ്ത ജീവിച്ചിരിപ്പില്ല. ഇവിടത്തെ അവസാനലിഖിതം പ്രഭാവതിയുടെ മകന്റെ 20ആം ഭരണവർഷമാണ്. (എഡി 440-452) മുണ്ഡ ഈ ക്ഷേത്രം നിർമ്മിക്കുമ്പോൾ സഹോദരനായ പ്രവരസേന 2 ജീവിച്ചിരിപ്പുണ്ടോ എന്നതിന് തെളിവില്ല.

രാമഗിരിയിലെ രാമചന്ദ്രന്റെ ശിലാലിഖിതം- ശ്രീചക്രതീർതഥമഹിമാനം അമാനം ഊർവ്വ്യാം ഗുർവ്വി പ്രവക്തും അപി കസ്യ നരസ്യ ശക്തി. യസ്യ സ്വയം ഭഗവതാ ഹരിണാ സ്വചക്രം രക്ഷാർത്ഥം ഉദ്യതം അകൽപ്പി സുദർശനാഖ്യം.

സിന്ദൂരഗിരിമാഹാത്മ്യം- സുദർശനതീർത്ഥം (ചക്രതീർത്ഥം) എന്ന തടാകതീരത്ത് ചക്രേശക്ഷേ

ത്രത്തിൽ , ബ്രാഹ്മണാൻ ഭോജയേദ് ഭക്ത്യാ പ്രീതോ സ്ത്വ ഇതി സുദർശനഃ . ഇപ്പോള് ഇതിന് ചക്രതീര്ത്ഥം എന്നേ പേരുള്ളു സുദർശനമെന്നില്ല. ഈ രണ്ട് തീർത്ഥ വും ഖിണ്ഡ്സി തീർത്ഥത്താൽ തൂർക്കപ്പെട്ടുപോയി. പ്രഭാവതിഗുപ്തയും മകളും വാകാടകവംശത്തിന് ഒരു വരിയും ഗുപ്തവംശത്തിന് ധാരാളം വരികളും ലിഖിതത്തിൽ നീക്കിവെച്ചിരിക്കുന്നു. മുണ്ഡയുടെ സഹോദരൻ പ്രവരസേനൻ, അദ്ദേഹത്തി ന്റെ മകൻ നരേന്ദ്രസേനനൻ . ഇവരും ഇപ്രകാരമാണോ ചെയ്തത്. ത്രിപുരി എന്ന വാസസ്ഥാനത്തുനിന്ന് (ജബൽപൂരിനടുത്ത് ബുന്ദേൽഖണ്ഡ്) പ്രവരസേന 2 വിന്റെ ഇൻഡോർ പ്ലേറ്റ് കിട്ടി. അദ്ദേഹത്തിന്റെ 23ആം ഭരണവർഷമായ എഡി 443ലെയാണ് ലിഖിതം. ത്രിപു രി ഗുപ്തസാമ്രാജ്യഭാഗമായിരുന്നു. അവിടെ വാകാട കരുടെ സൈനികനീക്കത്തിനു ശേഷമാണ് പ്രവരസേ നന് ലഭിച്ചത്. (മിറാഷി) മകൻ നരേന്ദ്രസേനകാലം എഡി 452-75. നരേന്ദ്രസേനലിഖിതങ്ങൾ അവിടെ ഇല്ല. പിൻഗാമി പൃഥ്വീസേനനെ രാജാവെന്ന് പറയുന്നുമില്ല. എന്നാൽ പൃഥ്വീസേന താഴ്ന്നുപോയ വംശത്തെ ഉയ ർത്തി എന്നും ദായാദന് തന്റെ രാജ്യം നഷ്ടപ്പെടുത്തിയ ത് നരേന്ദ്രസേനനാണെന്നും പറയുന്നുണ്ട്. ഈ ദായാ ദൻ വത്സഗുത്മത്തിലെ ദേവസേനനോ ഹരിസേനനോ ആയിരിക്കണം.

സ്കന്ദഗുപ്തന്റെ ഭട്ടാരിശിലാലിഖിതപ്രകാരം അഛൻ കുമാരഗുപ്തകാലം എഡി 455 വാകാടകരെ പരാജ യപ്പെടുത്തിയതായി മിറാഷി. ശാസ്ത്രിയുടെ അഭിപ്രാ യം നരേന്ദ്രസേനന്റെ സത്പുത്രനാണ് പൃഥ്വീസേനൻ. ( വാകാടകാനാം മഹാരാജസ്യ ശ്രീ പൃഥ്വീസേനസ്യ ) പിൽക്കാലപ്രശസ്തികളിൽ വാകാടകാനാം മഹാരാജ എന്നേ നരേന്ദ്രസേനനെ പറയുന്നുള്ളു. പൃഥ്വീസേന 2

വിന്റെ മാണ്ഡൽ ലിഖിതം (10ആം ഭരണവർഷം) - പൂർവ്വാധികൃതഗുണവദ്യായാദാപഹൃതാ ഗുണവദാ ദായദേന അപഹൃതാവംശശ്രീയസ്യ തസ്യ . ആദ്യം നരേന്ദ്രസേനന് തന്റെ രാജസിംഹാസനം ലഭിച്ചു. പിന്നീടത് ദായാദനു കിട്ടി. ഇവർ വത്സഗുത്മ, നന്ദിവർദ്ധന എന്ന് 2 ശാഖകളിലെ വാകാടകരാണ്. നന്ദിവർദ്ധന ശാഖ ദുർബ്ബലമായി. ഗുപ്തവാകാടകരുടെ ബന്ധം അഞ്ചാം നൂറ്റോണ്ടോടെ ഉലഞ്ഞു. 6ആം നൂറ്റാണ്ടോടെ നന്ദിവർദ്ധനർ ക്ഷയിച്ചു. വത്സഗുത്മം ശക്തമായി . ഹരിസേനന്റെ കീഴിലെ രാമഗിരിനിർമ്മിതികൾക്കും അജന്തക്കും ശേഷം രാമഗിരിയിൽ പുതിയ നിർമ്മിതികളില്ല. നന്ദിവർദ്ധനരുടെ ശിൽപ്പികൾ കൂടുതൽ പടിഞ്ഞാട്ട് നീങ്ങി. അവർ തലസ്ഥാനത്തിനടുത്ത് ജലസംഭരണികളുണ്ടാക്കി. കദളിവാടകത്തിലെ സുദർശനം ഇതനുസരിച്ച് വത്സഗുത്മത്തിലെ സുദർശനത്തേക്കാളും പഴയതാണ്. (എഡി 458) രാജകുമാരിയുടെ കവിയോ ലിഖിതമോ ഇല്ല.

## വിദർഭയിലെ രാഷ്ട്രീയ,ആത്മീയശക്തി (സിംഹാസനവും ക്ഷേത്രവും)

ബർട്ടൻ സ്റ്റൈൻ മദ്ധ്യകാല, ആധുനികകാലത്തെ ദക്ഷിണേന്ത്യൻ രാജാക്കന്മാരുടെ (ഗുപ്ത, വാകാടക, വിജയനഗര) രാഷ്ട്രീയ, ആത്മീയശക്തികളുടെ താരതമ്യം ചെയ്തിട്ടുണ്ട്. ജൊവന്നസ് വില്യംസ് വാകാടക കലയും ഗുപ്തശൈലിയും സ്വതന്ത്രമാണെന്ന് പറയുന്നുണ്ട്. രാംതെക്ക് ഗിരിയിലെ കല വാകാടകശൈലിയാണെന്ന് അദ്ദേഹം പറയുന്നു. വാകാടകസംസ്കാരമാണ് രാമഗിരിയിലേത്. ഭൂനിരപ്പിൽനിന്ന് 600 അടി ഉയരത്തിലാണ് രാമഗിരി. താഴെ വെയിൻഗംഗാ സമതലമാണ്. ഗംഗാസമതലവും ഡെക്കാനും തമ്മി

ലുള്ള പാതയിലെ പ്രധാനപ്രവേശനദ്വാരമാണ് രാമഗിരി. രാമഗിരിക്ക് 50 കി മീ തെക്ക് വിദർഭയുടെ സ്ട്രാറ്റജിക്ക് പ്രദേശമായ സത്പുരാ നിരകളാണ്.

ഇന്ത്യയിലെ സപ്തകുലപർവ്വതങ്ങളിൽ ഒന്നാണ് സത്പുര. (ഹിമാലയം, ആരവല്ലി, പശ്ചിമഘട്ടം, പൂര്വ്വഘട്ടം, വിന്ധ്യസത്പുര, പൂർവ്വാഞ്ചൽ, കാരക്കോറംപീർപാഞ്ചാൽ ഇവയാണ് സപ്തകുലപർവ്വതം.ഇതിലെ വിന്ധ്യസത്പുര ദക്ഷിണാപഥത്തിലാണ്. വിന്ധ്യനു താഴെദക്ഷിണാപഥം).സപ്തപുരം എന്ന സംസ്കൃതപദമാണ് സത്പുര. സത്പുരത്തിന് ആ പേരു കിട്ടിയത് ഇവിടെ ഏഴുമലകളുള്ളതിനാലാണ്. മദ്ധ്യപ്രദേശ്, മഹാരാഷ്ട്ര, ഗുജറാത്ത് ഇവിടങ്ങളിലായി 900 കിമീ വ്യാപിച്ചാണ് സത്പുര കിടക്കുന്നത്. ഏഴുമലകൾ  ധൂപ്ഘർ, ശിഖര, മഹാദേവ്, ഛോട്ടാമഹാദേവ്, അമരഖണ്ഡക്, ബോറി, താപ്തി ഇവയാണ്.  വടക്ക് നർമ്മദാനദിയും പടിഞ്ഞാറ് തപതി നദിയും ഒഴുകുന്നു. ഗോദാവരി ഇവിടെ ഉത്ഭവിക്കുന്നു. വിന്ധ്യനും പശ്ചിമഘട്ടത്തിനുമിടയിലാണ്. നർമ്മദാതീരം യാദവഹൈഹയവംശജരുടെ ഉത്ഭവസ്ഥാനമാണ്. തപതിയ്ക്കും സംവരണനും ജനിച്ച കുരു, ഇവിടെനിന്ന് വടക്കോട്ട് പോയി കുരുക്ഷേത്രനഗരം സ്ഥാപിച്ചു, കുരുവംശത്തിലെ ആദ്യരാജാവായി. 1.5 ബില്യൻ വർഷം മുമ്പ് ഉണ്ടായ സത്പുരനിര ഭാരത ചരിത്രത്തിലെ പ്രധാനപങ്ക് വഹിച്ച സ്ഥലമാണ്. വടക്കും തെക്കും ഭാരതത്തിന്റെ പ്രവേശനകവാടവുമാണ്. പ്രീകാംബ്രിയൻ കാലത്ത് ഇന്ത്യാപ്ലേറ്റും യൂറേഷ്യൻപ്ലേറ്റും പരസ്പരം കൂട്ടിയിടിച്ചാണ് ഇതുണ്ടായതെന്ന് കരുതപ്പെടുന്നു. അപ്പോഴുണ്ടായ അഗ്നിപർവ്വത ക്ഷോഭമാണ് ഈ മലനിരകളെ സൃഷ്ടിച്ചത്. സത്പുരയിൽ ഉത്ഭവിച്ച് മദ്ധ്യപ്രദേശ്, മഹാരാഷ്ട്ര, ഗുജറാത്ത്

എന്നീ സംസ്ഥാനങ്ങളിലൂടെ ഒഴുകി അറബിക്കടലിൽ ചേരുന്ന നർമ്മദ, തപതി ഇവക്കുപുറമേ വേറെയും നദികൾ ഈ പ്രദേശത്ത് ഉണ്ട്.

ഗംഗയുടെ പോഷകനദിയായ സോൺ സത്പുരയിൽ ഉത്ഭവിച്ച്, മദ്ധ്യപ്രദേശ്, ഛട്ടിസ്ഘാർഹ്, ഝാർക്കണ്ഡ്, ബീഹാർ ഇവയിലൂടെ ഒഴുകുന്നു. ഗോദാവരിയുടെ പോഷകനദി വൈൻഗംഗ സത്പുരയിൽ ഉത്ഭവിച്ച്, മഹാരാഷ്ട്ര, മദ്ധ്യപ്രദേശ്, ഛട്ടിസ്ഗാർഹ് ഇവയിലൂടെ ഒഴുകുന്നു. നർമ്മദയുടെ പോഷകനദി തവാ സത്പുരയിൽ ഉത്ഭവിച്ച് മദ്ധ്യപ്രദേശിലൂടെ ഒഴുകുന്നു. തപതിതാഴ്വര ഫലഭൂയിഷ്ഠമാണ്, കൃഷിക്ക് യോഗ്യമാണ്. നർമ്മദാതീരം ഏറ്റവും പഴയ ആവാസകേന്ദ്രവും പുരാതനരാജവംശങ്ങളുടേയും മനുഷ്യവംശത്തിന്റേയും ആസ്ഥാനവുമാണ്. അവിടെ ദിനോസാറുകളുടെ അവശിഷ്ടം കിട്ടിയിട്ടുണ്ട്. ഗവിൽഗാർഹ് (മഹാരാഷ്ട്ര) പുരാതനക്ഷേത്രങ്ങളും കോട്ടകളും കൊണ്ട് സമൃദ്ധമാണ്. ബേത്തുൽ താഴ്വര (മദ്ധ്യപ്രദേശ്) നിരവധി മൃഗങ്ങളുടെ ആവാസകേന്ദ്രമാണ്. അവിടെ പാലിയോലിത്തിക്ക് അവശിഷ്ടങ്ങളുണ്ട്. ഇവിടത്തെ ഗോണ്ടുകൾ കൃഷിക്കാരാണ്. ഭീലുകൾ പടിഞ്ഞാറ് രാജസ്ഥാൻ അതിർത്തിയിൽ വസിക്കുന്നു. നായാട്ടും ധനുർവിദ്യയുമാണ് തൊഴിൽ. ബൈഗകൾ കിഴക്കു ഭാഗത്ത് വസിക്കുന്നു, കൃഷിക്കാരാണ്. തെക്കുവശത്തെ കോർക്കുകൾ മലയോരത്ത് ടെറസ് കൃഷി ചെയ്യുന്നു. പരുത്തി, സിൽക്ക് തുണി നെയ്യുന്നതിലും വിദഗ്ദ്ധരാണ്. ഇവരെല്ലാം കാടുമായും പ്രകൃതിയുമായും ഇണങ്ങി സഹസ്രാബ്ദങ്ങളോളം ജീവിച്ചവരാണ്. 30000 വർഷം പഴക്കമുള്ള ബിംബേക്കതയിലെ റോക്ക് ആർട്ട് ഈ ട്രൈബൽ ജനതയുടെ ജീവിതരീതി കാണിക്കുന്നു. ഈ വഴിയുള്ള ഗതാഗതമാർഗ്ഗം ഇന്ത്യ

യിലെ വടക്കും തെക്കും പടിഞ്ഞാറും കിഴക്കുമുള്ള ജനതയെ പരസ്പരം ബന്ധിപ്പിക്കയും കച്ചവടം സാദ്ധ്യമാക്കുകയും ചെയ്തു. ഇത് രാജ്യത്തിന്റെ സമ്പദ്വ്യവസ്ഥക്ക് അനുകൂലമായി പ്രവർത്തിച്ചു. അജന്ത എല്ലോറ ഗുഹകളും സാഞ്ചി സ്തൂപവും ഇവിടെയാണ്. രാജ്യത്തിന്റെ സാംസ്കാരികചരിത്രത്തിന് അവ സാക്ഷികളാണ്. അശ്വമല എന്നും പേരുള്ള സത്പുര അസ്സകമെന്ന ദക്ഷിണേന്ത്യൻ സാമ്രാജ്യത്തിന്റെ നാമം ഉണ്ടാവുന്നതിനു കാരണമായി. പഞ്ചമഹലാണ് ഗിരികളുടെ രാജ്ഞിയായി അറിയുന്നത്. ഇത് സത്പുരയിലാണ്. മൂഷകവംശത്തിന്റെ ഉത്ഭവസ്ഥാനമായ ഏഴുമല മൂലം സത്പുരയിലെ നർമ്മദാതീരത്താണ്. ആന്ധ്രകത്തിലെ (അസ്സകസാമ്രാജ്യഭാഗം) ഏഴുമലയാൻ, കേരളത്തിലെ ഏഴുമല (ഏഴിമല) ഇവയും മൂഷകബന്ധം കൊണ്ട് ഉണ്ടായി.




വിൺഗംഗാസമതലത്തിലെ കാർഷികവൃത്തിക്കാരും വില്ലവരുമായ (പടയാളി) ട്രൈബലുകളെ ഏകോ

പിപ്പിച്ച് നിർത്തിയത് ആദ്യം മൂഷകവാകാടകവംശജ രാണ്. നാഗ്പൂരിനു ചുറ്റുമുള്ള സ്ഥലം മുഴുവനും ഇ വരുടെ നിയന്ത്രണത്തിലായിരുന്നു. ആറാം നൂറ്റാണ്ടോ ടെ വാകാടകസാമ്രാജ്യം ഇല്ലാതായി. വടക്കൻ ഡെക്കാ ൻ, മദ്ധ്യപ്രദേശ്, ദാഹലത്തിലെ കാലചൂരികൾ (ത്രിപു രിക്ക് ചുറ്റും) മുതലായ ശാഖകളായി ഭരണം. 13ആം നൂറ്റാണ്ടിൽ ദേവഗിരിയാദവർ ഇവിടം ഭരിക്കാനാരം ഭിച്ചു. (തെക്കുപടിഞ്ഞാറ് 500 കി മീ മാറി) സ്റ്റൈനിന്റെ അഭിപ്രായം വാകാടകരുടേയും യാദവരുടേയും കാലം തെക്കെ ഇന്ത്യൻ രാജവംശത്തിന്റെ രണ്ട് വ്യത്യ സ്തഘട്ടം മാത്രമാണെന്നാണ്. ഗുപ്തവംശാവസാന ത്തോടെ രാജാവിന് ദൈവീകത്വം നഷ്ടമായി. അശ്വ മേധവും രാജസൂയവും കുറഞ്ഞു. രാജാവിനു നഷ്ട പ്പെട്ടത്, രാജത്വത്തിന് ലഭിച്ചു. (കിങ്ങ്ഷിപ്പ്). ഭരണാധി കാരമുള്ള ആരും ദൈവീകമായി കരുതപ്പെട്ടു. അവർ ധർമ്മിഷ്ഠരാവണം എന്നുപോലും ഇല്ലാതായി. കർമ്മ മാണ് ധർമ്മമല്ല പിന്നീടുള്ള രാജാക്കന്മാരെ മയിച്ചത്. നശ്വരരായ അവർ വെറും രക്ഷകന്മാരായി മാറി. (സ്റ്റെയിൻ 1983).

വാകാടകകാലം സുവർണ്ണകാലമായിരുന്നു. കാളിദാസ ന്റെ വാകാടകബന്ധം പ്രസിദ്ധമാണ്. നാഗാർദ്ധനിലെ ചുവന്ന സാന്റ്സ്റ്റോൺ കാളിദാസപ്രതിമയും ലിഖിത വും മിറാഷി തന്റെ ഗ്രന്ഥത്തിൽ പറയുന്നു. രഘുവംശ ത്തിൽ രാജാവ് ഭൂമിയെ കറന്ന് , യജ്ഞങ്ങൾ നടത്തി, മഘവാനെപ്പോലെ ആകാശം കറന്ന് , മഴ പെയ്യിച്ച് നല്ല വിളവ് തരുന്നു. ആകാശവും ഭൂമിയും പരസ്പരം ഐശ്വര്യം കൈമാറുന്നു. ഇതിൽ ബ്രാഹ്മണൻ യജമാ നന്റെ ഈ ധർമ്മത്തിനുള്ള ഉപകരണം മാത്രമാണ്. കിഴക്കൻ വാകാടകശാഖയിലെ സ്ഥാപകനായ പ്രവ രസേന 1 ചെയ്ത വൈദികയജ്ഞങ്ങൾ കൊണ്ടു മാത്രം

ചക്രവർത്തി ഇന്ദ്രസദൃശനായെന്നും പിന്നീട് യജ്ഞം വേണ്ടെന്നും കരുതുന്നു. കിഴക്കൻ വാകാടകശാഖ തങ്ങളെ ഘർമ്മവിജയി , ധർമ്മമഹാരാജാ എന്ന് വിളിക്കുന്നു. കാളിദാസൻ ശംഭോ പ്രസാദധൃത കാർത്തയുഗസ്യ എന്ന് പറയുന്നു.  വാകാടകർ ബ്രാഹ്മണരാണ്. ഭഗവതശ്ചക്രപാണേ പ്രസാദാത് അവർ പ്രജകൾക്ക് ഭക്ഷണം കൊടുത്തു. ഐശ്വര്യം കൊടുത്തു. അവരുടെ കാലത്ത് വിദർഭയിൽ യുദ്ധങ്ങളില്ല, സമാധാനമാണ്. വാകാടകമഹാരാജാ പ്രവരസേന 2, പരമമഹേശ്വരൻ ശംഭുവിന്റെ പ്രസാദത്താൽ ഭൂമിയിൽ കൃതയുഗധർമ്മം പുനസ്ഥാപിച്ചു. മഹാരാജാ ദേവഗുപ്തനെന്ന ചന്ദ്രഗുപ്ത 2 വിന്റെ മകൾ പ്രഭാവതിഗുപ്തയുടെ മകനും, വാകാടകപൃഥ്വീസേനന്റെ പൌത്രനുമായ അദ്ദേഹം  സത്യസന്ധത, കാരുണ്യം, വിശ്വസ്തത, ആത്മാർത്ഥത, ധൈര്യം, നേതൃത്വം, ആത്മനിയന്ത്രണം, ഗാംഭീര്യം, വിവേകം, വിനയം, ധർമ്മവിജയിത്വം ശുദ്ധമനസ്കത മുതലായ ഗുണങ്ങളുള്ളവനും 4 അശ്വമേധം നടത്തിയവനുമാണ്.

വിദർഭയിലെ ട്രൈബലുകൾ ഭൂരിഭാഗവും കർഷകരാണ്. ഗോണ്ടുകളുടെ പൂർവ്വീകരും ഗൌളികൾ അഥവാ ആഹീരരും (ആഭീര) ആണ് കൂടുതലെന്ന് 1969ലെ നാഗ്പൂർ ഗസറ്റ്. അവരിൽ അധികവും ഹിന്ദുക്കളും ബ്രാഹ്മണരുമാണ്. ഈ കാർഷിക ട്രൈബൽ സമൂഹത്തിൽനിന്നാണ് അവരുടെ രാജാക്കന്മാരും ബ്രാഹ്മണരും ഉണ്ടായത്. കൃഷിക്കാർ ബുദ്ധിമാന്മാരായിരുന്നു. കൃഷിയിൽനിന്ന് ലഭിക്കുന്ന സർപ്ലസ് വിളവ് (കാർഷികസമ്പത്ത്) രാജ്യത്തെ സൈന്യം, ഭരണം, വിദ്യാഭ്യാസപദ്ധതി ഇവ ശക്തിപ്പെടുത്താനാണ് അവരുപയോഗിച്ചത്. ഇതിനായിട്ടാണ് രാംഗിരിയിലെ

ക്ഷേത്രനഗരങ്ങൾ ഉണ്ടാക്കിയത്. രാമഗിരിമേൽ 2 നര സിംഹക്ഷേത്രം വലുത്, ഒരു വരാഹക്ഷേത്രം,കൂടാതെ ആകെ 7 ക്ഷേത്രമുണ്ട്. വൈഷ്ണവസമ്പ്രദായത്തിലെ ട്രൈബൽരൂപങ്ങളായ നരസിംഹത്തിനും വരാഹ ത്തിനും പ്രാധാന്യം കൊടുത്തത് അന്നത്തെ ഭൂരിപക്ഷം ട്രൈബലുകളുടെ രാജാവായിരുന്നു വാകാടകരെന്നതി നാലാണ്. വന്ദേരി മൂഷകവംശത്തിന്റെ സമ്പ്രദായവു മായി ഇതിനെ തുലനം ചെയ്യാവുന്നതാണ്. അവരും നർമ്മദാതീരത്തുനിന്നുള്ള ഹൈഹയശാഖയാണല്ലോ.

പ്രഭാവതിഗുപ്തയുടെ രാമഗിരി ലിഖിതം ആരംഭിക്കു ന്നത് രാമഗിരിപ്രഭുവിന്റെ പാദങ്ങളിൽനിന്ന്, ഭഗവത് വിജയിക്കട്ടെ എന്നാണ്. സഹോദരൻ ചക്രവർത്തി കു മാരഗുപ്തന്റെ നാണ്യത്തിൽ നൃസിംഹസദൃശനായ നരസിംഹചക്രവർത്തി വിജയിക്കട്ടെ എന്നാണ്. സാക്ഷാത് ഇവ നരസിംഹോ സിംഹമഹേന്ദ്രോ ജയതു അനിശം.പ്രഭാവതിഗുപ്തയുടെ മകൾ അമ്മയുടെ പുണ്യത്തിന് പണിത നൃസിംഹക്ഷേത്രം 5ആം നൂറ്റാ ണ്ടിലാണ് ഉണ്ടായത്.

വാകാടകഭരണത്തിൽ സ്ത്രീകൾക്ക് വലിയ പങ്ക് ഉണ്ടായിരുന്നു. വലിയ ദാനങ്ങൾ ചെയ്യാനുള്ള ധനവും സ്വാതന്ത്ര്യവും (നാഗനികക്ക് എന്നപോലെ) അവർക്ക് ഉണ്ടായിരുന്നു. കദളിവാടകത്തിലെ സുദർശനതടാക നിർമ്മിതി, ഭൂമി വാങ്ങി ക്ഷേത്രനടത്തിപ്പിനു ദാനം, ഇതെല്ലാം ഇതിന്ന് തെളിവാണ്. നരസിംഹക്ഷേത്രങ്ങ ളും വരാഹമണ്ഡപവും ചതുരമാണ്. വാകാടക ശൈലിയിലെ നരസിംഹവിഗ്രഹം ഗുപ്തശൈലിയിൽ നിന്ന് സ്വതന്ത്രമാണ്.

വാകാടകർ ഈ പ്രദേശം മുഴുവനും തങ്ങളുടെ സാമ്രാ ജ്യത്തിലേക്ക് ചേർത്തത് യുദ്ധം വഴിയല്ല. അർത്ഥശാ

സ്ത്രം നിർദ്ദേശിച്ച വഴി പിന്തുടർന്നാണ്. ധർമ്മം അനുഷ്ഠിച്ചും, ദാനം ചെയ്തും, സമ്മാനം, ബഹുമാനം ഇവ കൊടുത്തും പ്രജാഹിതമനുസരിച്ച് പ്രജാക്ഷേമം ഉറപ്പാക്കിയും അവരുടെ വേഷം ഭാഷ ആചാരം പെരുമാറ്റം ഇവയെ ബഹുമാനിച്ചും സ്വീകരിച്ചും അവരുടെ ദേവന്മാരെ ഉപചരിച്ചും ഉത്സവം നടത്തിയും (ദേശദേവതകളുടെ) കളികളിൽ പങ്കുചേർന്നും , ക്ഷേത്രം ആശ്രമം മുതലായവക്ക് നടത്തിപ്പിന് ഭൂദാനംചെയ്തും ധനം ദാനം ചെയ്തും പണ്ഡിതരായ ഗുരുനാഥന്മാർക്ക് ഉചിതബഹുമാനസൂചകമായ പദവി കൊടുത്തും തടവുകാരെ മോചിപ്പിച്ചും അശരണരെ സഹായിച്ചും ആശ്രയമായും , ഭണ്ഡാരത്തിനും സൈന്യത്തിനും ഹാനികരമായ കാര്യങ്ങളെല്ലാം ഉപേക്ഷിച്ചും , അധർമ്മം ഉപേക്ഷിച്ചും, ധർമ്മാനുസാരമായും ജീവിക്കണം. കോട്ടകളിലും മറ്റും വിശ്വസ്തരായ സ്വപക്ഷക്കാരെ നിയമിക്കണം. ഇതനുസരിച്ചാണ് വാകാടകർ എല്ലാവരേയും ഏകോപിപ്പിച്ച് ഭരിച്ചത്. വാകാടകർ ദാനം ചെയ്ത പുറംജില്ലകളിലെ സ്ഥലങ്ങളിൽ സത്പുരമേഖലപർവ്വതതാഴ്വരകളാണ് കൂടുതൽ. ഇവ നാഗ്പൂരിൽ നിന്ന് 180 കിമീ അകലെയല്ല. നാഗ്പൂരാണ് കേന്ദ്രം.

യാദവകാലം - വാകാടകർക്ക് 7 നൂറ്റാണ്ടിനു ശേഷമാണ് വിദർഭ യാദവർ ഭരിക്കുന്നത്.1240ലാണ് നൃസിംഹക്ഷേത്രത്തിൽ സിംഗണന്റെ ലിഖിതം. ഇത് യാദവന്മാരുണ്ടാക്കിയ ക്ഷേത്രമല്ല